# HIGH SCHOOL
# GEOGRAPHY

**Part II for Form V**

By

K. APPUNNI KAIMAL B. A., L. T (Geog.),

*Geography Assistant, Govt. High School, Kunnamkulam.*

## ഹൈസ്കൂൾ
# ഭൂമിശാസ്ത്രം

രണ്ടാം ഭാഗം

തെക്കെ അമേരിക്ക, വടക്കെ അമേരിക്ക

SECOND EDITION

TRICHUR

V. SUNDRA IYER & SONS

# HIGH SCHOOL
# GEOGRAPHY

**Part II for Form V**

By

**K. APPUNNI KAIMAL** B. A., L. T (Geog.),

*Geography Assistant, Govt. High School, Kunnamkulam.*

---

ഹൈസ്കൂൾ

# ഭൂമിശാസ്ത്രം

രണ്ടാം ഭാഗം

തെക്കെ അമേരിക്ക, വടക്കെ അമേരിക്ക

SECOND EDITION.

TRICHUR

V. SUNDRA IYER & SONS

1947

# വിഷയവിവരം







ഹൈസ്കൂൾ

# ഭൂമിശാസ്ത്രം

## രണ്ടാം ഭാഗം

---

### അദ്ധ്യായം 1

### അത്‌ലാന്തിക്‌സമുദ്രം

ഹിന്തുസമുദ്രതടപ്രദേശങ്ങളായ ഇന്ത്യ, ആഫ്രിക്ക, ആസ്ത്രേലിയ എന്നീ രാജ്യങ്ങളെപ്പററി നിങ്ങൾ പഠിച്ചുകഴിഞ്ഞുവല്ലൊ. ഈ പുസ്തകത്തിൽ, അത്‌ലാന്തിക് സമുദ്രതടപ്രദേശങ്ങളായ വടക്കെ അമേരിക്കയേയും തെക്കെ അമേരിക്കയേയും പററി പഠിക്കാം. എന്നാൽ അമേരിക്കയിൽ പ്രവേശിക്കുന്നതിന്നു മുമ്പ്, അമേരിക്കയുടെ സർവ്വാഭിവൃദ്ധികൾക്കും ആധാരമായികിടക്കുന്ന അത്‌ലാന്തിക് മഹാസമുദ്രത്തിന്റെ സാമാന്യജ്ഞാനം ഉണ്ടായിരിക്കേണ്ടതു് അത്യാവശ്യമാണ്. അതുകൊണ്ടു്, ഒന്നാമതായി, ഈ സമുദ്രത്തിന്റെ സ്ഥിതിയേയും, ഇവിടെയുള്ള കാററുകളേയും പ്രവാഹങ്ങളേയുംപററി പര്യാലോചിക്കാം.

മഹാസമുദ്രങ്ങളിൽവെച്ചു് ഏററവും വലിയതു ശാന്തസമുദ്രമാകുന്നു. അത്‌ലാന്തിക് സമുദ്രം വലുപ്പംകൊണ്ടു രണ്ടാമതായി നിൽക്കും. ഈ സമുദ്രത്തിന്നു ശാന്തസമുദ്രത്തിന്റെ പകുതിമാത്രമേ വലുപ്പമുള്ളു. ആഴമാണെങ്കിൽ ശരാശരി രണ്ടു നാഴികയിൽ കൂടുതൽ കാണുകയില്ല. എന്നാൽ ഈ അത്‌ലാന്തിക്സമുദ്രത്തിനാണ മറെറല്ലാ മഹാസമുദ്രങ്ങളേക്കാൾ പ്രാധാന്യം സിദ്ധിച്ചിട്ടുള്ളതു്. നാവികപഥങ്ങളെ രേഖ




അത്ലാന്തിക് സമുദ്രം — നാവിക പഥങ്ങൾ

പ്പെട്ടത്തിട്ടുള്ള ഭൂഗോളപടം പരിശോധിച്ചുനോക്കുന്നതായാൽ ഈ സംഗതി പ്രത്യക്ഷമാകും. കപ്പൽസഞ്ചാരം ഇത്രമാത്രം അധികരിച്ചു നടക്കുന്നതായിമറെറാരു സമുദ്രത്തിലും കാണുകയില്ല. ഇതിനുള്ള കാരണമെന്തായിരിക്കും? അത്ലാന്തിക്സമുദ്രത്തിൻെറ ഉത്തരാൎദ്ധം യൂറോപ്പിൻേറയും വടക്കെ അമേരിക്കയുടേയും മദ്ധ്യേയാണ് കിടക്കുന്നതു്. വ്യവസായവാണിജ്യങ്ങളുടെ വിപുലതകൊണ്ടും, വൈഭവംകൊണ്ടും, രാഷ്ട്രീയശക്തികൊണ്ടും, ഭൗതിക പരിഷ്കാരംകൊണ്ടും ലോകസമക്ഷത്തിൽ ഈ രണ്ടു ഭൂഖണ്ഡങ്ങൾക്കുള്ള സ്ഥാനം അന്യാദൃശമാകുന്നു. അതുകൊണ്ടു് ഈ രാജ്യങ്ങൾ തമ്മിൽ നടന്നുവരുന്ന നാനാതരങ്ങളായ ഏടവാടുകൾക്കു കണ്ണും കണക്കുമില്ല. ഈ ഏടവാടുകളെല്ലാം അത്ലാന്തിക് സമുദ്രത്തിൽക്കൂടിയാണ് നടന്നുവരുന്നതും. അതാണ് ഈ സമുദ്രത്തിൽ കപ്പൽസഞ്ചാരം ഇത്രമാത്രം വൎദ്ധിച്ചിട്ടുള്ളതിനുള്ള കാരണം.

ഹിന്തുസമുദ്രത്തിൻേറയും അത്ലാന്തിക് സമുദ്രത്തിൻേറയും സ്ഥിതി വ്യത്യാസത്തെ പടത്തിൽ നോക്കി മനസ്സിലാക്കുക. അത്ലാന്തിക്സമുദ്രത്തിൻെറ വടക്കുഭാഗം ഉത്തരധ്രുവസമുദ്രത്തോടും തെക്കുഭാഗം ദക്ഷിണധ്രുവസമുദ്രത്തോടും സംയോജിച്ചു കിടക്കുന്നതുകൊണ്ടു് ഈ സമുദ്രത്തിലെ കാററുകളും പ്രവാഹങ്ങളും ഹിന്തുസമുദ്രത്തിലുള്ളവയിൽനിന്നു പല വിധത്തിൽ വ്യത്യസ്തപ്പെട്ടിരിക്കുന്നു.

## 1. കാററുകൾ.

അത്ലാന്തിക്സമുദ്രത്തിൽ രണ്ടു വാണിജ്യവാതങ്ങളും രണ്ടു എതിൎവാണിജ്യവാതങ്ങളും തികച്ചും വീശുന്നുണ്ടു്. 30° പ്രദേശങ്ങളിൽനിന്നു, മദ്ധ്യരേഖാപ്രദേശത്തേക്കു വീശുന്ന വാണിജ്യവാതങ്ങളും 60° പ്രദേശങ്ങളിലേക്കു വീശുന്ന എതിൎവാണിജ്യവാതങ്ങളും ഏതൽസ്ഥാനങ്ങളിൽനിന്നു പുറപ്പെടുന്നതിനും ഏതേതുവിധം സഞ്ചരിക്കുന്നതിനുമുള്ള കാരണ

ങ്ങൾ നിങ്ങൾ ഇതിനുമുമ്പു പഠിച്ചിട്ടുണ്ടല്ലോ, വടക്കു-കിഴക്കൻ വാണിജ്യവാതവും, തെക്കു-കിഴക്കൻ വാണിജ്യവാതവും, മെക്സിക്കോ, സെൻട്രൽ അമേരിക്ക, തെക്കെ അമേരിക്കയുടെ വടക്കും കിഴക്കും ഭാഗങ്ങൾ എന്നീ പ്രദേശങ്ങളെ ബാധിക്കുന്നു. തെക്കുപടിഞ്ഞാറൻ എതൃവാണിജ്യവാതം യൂറോപ്പുഭൂഖണ്ഡത്തിന്റെ പടിഞ്ഞാറെഭാഗം ചെന്നു തട്ടുന്നു. വടക്കു-പടിഞ്ഞാറൻ എതൃവാണിജ്യവാതത്തിന്റെ സഞ്ചാരവീഥിയിൽ കരകളൊന്നുമില്ല. സൂര്യൻ ഉത്തരായണരേഖാപ്രദേശത്തു് ഉച്ചസ്ഥനായിരിക്കുന്ന കാലത്തുമാത്രം ആഫ്രിക്കയുടെ തെക്കു—പടിഞ്ഞാറെ മൂലയിൽ ഈ കാററു തട്ടും. അതുപോലെ, സൂര്യൻ ദക്ഷിണായന രേഖാപ്രദേശത്തു് ഉച്ചസ്ഥനായിരിക്കുന്ന കാലത്തു് ആഫ്രിക്കയുടെ വടക്കു-പടിഞ്ഞാറെ മൂല തെക്കു-പടിഞ്ഞാറൻ എതൃവാണിജ്യവാതത്തിന്റെ സഞ്ചാരവീഥിയിൽ ഉൾപ്പെടുകയും ചെയ്യും. ഈ കാററുകൾ തന്നെയാണു് അവ ചെന്നു തട്ടുന്ന ഭൂഭാഗങ്ങളിൽ മഴ പെയ്യിക്കുന്നതു്. എന്നു മാത്രമല്ല, ഈ കാററുകൾ അത്‌ലാന്തിക് സമുദ്രത്തിലെ പ്രവാഹങ്ങളുടെ ഗതി നിയന്ത്രണത്തിന്നും കാരണമായിത്തീരുന്നു.

## 2. പ്രവാഹങ്ങൾ.

പ്രായേണ എല്ലാ സമുദ്രങ്ങളിലും ജലപ്രവാഹങ്ങളുണ്ടു്. ചൂടിന്റെയും ഉപ്പിന്റേയും കൂടുതൽക്കുറവു, ഭൂഭ്രമണം, കാററുകൾ ഇവയെല്ലാം ഈ പ്രവാഹങ്ങൾക്കു കാരണങ്ങളായി പറഞ്ഞുവരുന്നു. എന്നാൽ നിയമേന വീശുന്ന വാണിജ്യവാതങ്ങളും ഭൂഭ്രമണവുമാണു പ്രധാന കാരണമെന്നു് ഇപ്പോൾ ഒരു വിധം തീരുമാനിക്കപ്പെട്ടിരിക്കുന്നു.

അത്‌ലാന്തിക് സമുദ്രത്തിൽ "സൌത്ത് ഇക്വറേറാറിയൽ കറൻറ്", "നോർത്ത് ഇക്വറേറാറിയൽ കറൻറ്" എന്നിങ്ങനെ രണ്ടു പ്രത്യക്ഷമായ പ്രവാഹങ്ങളുണ്ടു്. ഇതിൽ ആദ്യത്തേതു്,

തെക്കുകിഴക്കൻ വാണിജ്യവാതങ്ങളുടെ ഗതിയനുസരിച്ചു പടിഞ്ഞാട്ടൊഴുകി ബ്രസീലിൻെറ കിഴക്കെ തീരത്തുചെന്നു തട്ടുന്നു. അവിടെവെച്ച് ഈ പ്രവാഹം രണ്ടു ശാഖകളായി പിരിഞ്ഞു് ഒന്നു വടക്കുപടിഞ്ഞാറോട്ടും മറേറതു തെക്കുപടിഞ്ഞാറോട്ടും ഒഴുകുന്നു. ഇതിൽ വടക്കൻശാഖ ഗയാനാതീരത്തിന്നു സമാന്തരമായി ഒഴുകി കരീബിയൻ കടലിൽ പ്രവേശിക്കുകയും അവിടെനിന്നു മെക്സിക്കോ ഉൾക്കടലിൽ കടന്നു "ഗൾഫ്സ്റ്റ്റീം" എന്ന പ്രവാഹമായി പരിണമിക്കുകയും ചെയ്യുന്നു. തെക്കെ ശാഖയാകട്ടെ, ബ്രസീലിൻെറ കിഴക്കെ തീരത്തിനു സമാന്തരായി അല്പം തെക്കുപടിഞ്ഞാട്ടു ചാഞ്ഞു് ഒഴുകുന്നു. ഇതിന്നു "ബ്രസീൽ കറൻറ്" എന്നു പേർ. ഈ പ്രവാഹം കുറെ തെക്കോട്ടു ചെന്നശേഷം വടക്കുപടിഞ്ഞാറൻ വാണിജ്യവാതങ്ങളുടെ സഞ്ചാരവീഥിയിൽ അകപ്പെട്ടുകയും അതനുസരിച്ചു കിഴക്കോട്ടു തിരിയുകയും ചെയ്യുന്നു. അവസാനം ഇതു "ബംഗ്ഗുലാകറൻറ" എന്ന ശീതജലപ്രവാഹത്തിൽ ചെന്നു ലയിക്കുന്നു. ഈ ശീതജലപ്രവാഹം "അൻട്ടാർട്ടിക്ക് ഡ്രിഫ്ട്" എന്ന വലിയ പ്രവാഹത്തിൻെറ ശാഖയായി ആഫ്രിക്കയുടെ പടിഞ്ഞാറെ തീരത്തിനു സമാന്തരമായി വടക്കോട്ട് ഒഴുകി "സൌത്ത് ഇക്വേറേറാറിയൽ കറൻറി'ൽ ചെന്നുചേരുന്നു. ഇങ്ങിനെ തെക്കെ അത്ലാന്തിക് സമുദ്രത്തിൽ പ്രവാഹങ്ങളെല്ലാം ഒരു വൃത്താകൃതിയിൽ സഞ്ചരിക്കുന്നു.

വടക്കെ അത്ലാന്തിക് സമുദ്രത്തിൽ, "നോൎത്ത് ഇക്വേറേറാറിയൽ കറൻറ്" എന്ന പ്രവാഹം വടക്കുകിഴക്കൻ വാണിജ്യവാതങ്ങൾ കാരണമായി പടിഞ്ഞാട്ടൊഴുകുന്നു. ഈ പ്രവാഹം പശ്ചിമേന്ത്യാ ദ്വീപുകളിൽ തട്ടി രണ്ടായി പിരിഞ്ഞു് ഒരു ശാഖ കരീബിയൻ കടലിലേക്കും മറെറ ശാഖ വടക്കോട്ടും ഒഴുകുന്നു. കരീബിയൻ കടലിൽ പ്രവേശിക്കുന്ന ശാഖ "സൌത്ത് ഇക്വേറേറാറിയൽ കറൻറി"ൻെറ വടക്കൻ ശാഖയോടുകൂടി സമ്മേളിച്ച് മെക്സിക്കോ ഉൾക്കടലിൽ ചെന്നു

ചേരുകയും അവിടെനിന്നു സുപ്രസിദ്ധമായ "ഗൾഫ്സ്ട്രീം എന്ന പ്രവാഹമായി പുറപ്പെടുകയും ചെയ്യുന്നു. ഈ "ഗൾഫ്സ്ട്രീം" മെക്സിക്കോ ഉൾക്കടലിൽനിന്നു പുറപ്പെട്ട്, ഫ്ളോറിഡ കടലിടുക്കിൽകൂടി കടന്ന്, വടക്കെ അമേരിക്കയുടെ കിഴക്കേ തീരത്തിനു സമാന്തരമായി ഒഴുകുന്നു. ഈ പ്രവാഹം മറ്റെല്ലാ പ്രവാഹങ്ങളെക്കാൾ വ്യക്തമാക്കിയിട്ടുള്ളതും സമുദ്രത്തിന്റെ ഇതരഭാഗങ്ങളിൽനിന്നു പ്രത്യക്ഷമായി വേർതിരിക്കാവുന്നതുമാകുന്നു. ഇതു് ആദ്യഘട്ടത്തിൽ ഏറെക്കുറെ ഒരു വലിയ നദിപോലെതന്നെയാണ്. അതേ, സമുദ്രത്തിൽ ഒരു നദിതന്നെ. ഈ പ്രവാഹത്തിന്നു 300 അടിയിൽ കൂടുതൽ ആഴമുണ്ട്; മണിക്കൂറിൽ അഞ്ചു നാഴികയോളം വേഗതയുണ്ട്; ഉപരിഭാഗത്തു 80° ചൂടുമുണ്ട്. എന്നു മാത്രമല്ല, സമുദ്രത്തിന്റെ മററു ഭാഗങ്ങളേക്കാൾ കൂടുതൽ ഉപ്പുമയവുമാണ്. മുമ്പോട്ടു പോകുന്തോറും ഇതിന്നു വീതികൂടിയും ആഴം കുറഞ്ഞും വരുന്നു. അതുപോലെതന്നെ ചൂടും ഉപ്പും കുറഞ്ഞുവരികയും ചെയ്യും. ഈ പ്രവാഹം 40° പ്രദേശത്ത് എത്തുമ്പോൾ തെക്കുപടിഞ്ഞാറൻ എതൃവാണിജ്യവാതങ്ങളുടെ സഞ്ചാരവീഥിയിൽ അകപ്പെട്ട് അധികം കിഴക്കോട്ടു തിരിയുകയും ക്രമേണ "നോർത്ത് അററ്ലാൻറിക്ക് ഡ്റിഫ്ട്" എന്ന പ്രവാഹത്തോടു ചേൎന്ന് അപ്രത്യക്ഷമാകയും ചെയ്യുന്നു. ഈ "നോർത്ത് അററ്ലാൻറിക്ക ഡ്റിഫ്ട്" കേവലം ഉപരിഭാഗത്തുള്ള ഒരു പ്രവാഹമാകുന്നു. സമുദ്രത്തിന്റെ മററു ഭാഗങ്ങളിൽനിന്ന് ഇതിനെ വേർതിരിച്ചറിയുവാൻതന്നെ പ്രയാസമാണ്. ഇതിന്റെ മന്ദഗതികൊണ്ടു പ്രവാഹമെന്ന പേരിനെക്കാൾ "ഡ്റിഫ്ട്" എന്ന പേരാണ് ഇതിന്ന് അധികം യോജിപ്പ്. ഈ "ഡ്റിഫ്ടി"ന്നു ദിവസത്തിൽ 5 നാഴിക മാത്രമേ വേഗതയുള്ളൂ. ഇതു വടക്കുകിഴക്കോട്ടൊഴുകി യൂറോപ്പിന്റെ പശ്ചിമഭാഗത്തുള്ള കാലാവസ്ഥയെ ഭേദപ്പെടുത്തുന്നു. ഇതിന്റെ ഒരു ശാഖ തെക്കോട്ടു തിരിഞ്ഞു "കാന

റീസ്സ് കറൻറ്" എന്ന നാമധേയത്തിൽ വടക്കെ ആഫ്രിക്കയുടെ പടിഞ്ഞാറുഭാഗത്തുകൂടി ഒഴുകി വീണ്ടും "നോത്ത് ഇക്വറേറാറിയൽ കറൻറി"ൽ ചെന്നുചേരുന്നു.

"ഗൾഫ് സ്ട്രീം, "നോത്ത് അററ്ലാൻറിക്ക് ഡ്റിഫ്ട്" എന്നീ പ്രവാഹങ്ങൾമൂലം, നീങ്ങിപ്പോകുന്ന വെള്ളത്തിൻെറ സ്ഥാനം പിടിക്കാൻ ഉത്തരധ്രുവസമുദ്രത്തിൽനിന്നു് അത്ലാന്തിക് സമുദ്രത്തിലേയ്ക്കു ശീതജലപ്രവാഹങ്ങൾ വരുന്നുണ്ടു്. അവയിൽ പ്രധാനമായതു് "ലാബ്രഡോർ കറൻറ്", "ഈസ്റ്റ് ഗ്രീൻലൻറ് കറൻറ്" എന്നിവയാകുന്നു. ഇവ രണ്ടും ശീതജലത്തെയും വലിയ ഹിമക്കട്ടകളെയും അത്ലാന്തിക്ക് സമുദ്രത്തിലേയ്ക്കു കൊണ്ടുവരുന്നു. "നോത്ത് അററ്ലാൻറിക്ക് ഡ്രിഫ്ടി"ന്നു സമീപം വെച്ചു ഇവ രണ്ടും സമ്മേളിച്ചു് ഒരു അന്തർപ്രവാഹമായിത്തീരുന്നു. ഇതുപോലെതന്നെ തെക്കേ അത്ലന്തിക്ക് സമുദ്രത്തിലും ഒരു ശീതജലപ്രവാഹമുണ്ടു്. ഇതിന്നു "ഫാൾക്ക്ലണ്ട് കറൻറ്" എന്നു പേർ.

പടിഞ്ഞാട്ടൊഴുകുന്ന രണ്ടു ഇക്വറേറാറിയൽ കറൻറുകളുടെ ഇടയിൽക്കൂടി ഒരു എതൃപ്രവാഹം കിഴക്കോട്ടൊഴുകുന്നുണ്ടെന്നുള്ള സംഗതിയും ഇവിടെ സ്മരണീയമാണു്.



അദ്ധ്യായം 2

## തെക്കെ അമേരിക്ക—ഭൂപ്രകൃതി

ഇന്ത്യയുടെ പടം നോക്കിയാൽ, 80° കിഴക്കുള്ള ധ്രുവകരേഖ ഏകദേശം മദിരാശിക്കു സമീപത്തുകൂടി പോകുന്നതു കാണാം. അതുപോലെതന്നെ തെക്കെ അമേരിക്കയുടെ പടം നോക്കിയാൽ 60° പടിഞ്ഞാറുള്ള ധ്രുവരേഖ രാജ്യത്തിൻെറ മദ്ധ്യത്തിൽക്കൂടി പോകുന്നതു കാണാം. "ബോണസ്സ് അയേഴ്സ്സ്" എന്ന പട്ടണം ഈ രേഖയുടെ സമീപത്താണു് സ്ഥിതി

ചെയ്യുന്നതു്. മദിരാശിയിൽ വൈകുന്നേരം 6 മണിയായാൽ ബോണസ്സ് അയേഴ്സ്സിൽ എത്ര മണി ആയിരിക്കുമെന്നു കണക്കാക്കി നോക്കുക. മദ്ധ്യരേഖയും ദക്ഷിണായനരേഖയും തെക്കെ അമേരിക്കയുടെ ഏതു ഭാഗങ്ങളെ മുറിച്ചു കടക്കുന്നു എന്നും പരിശോധിച്ചു നോക്കുക. എന്നാൽ രാജ്യത്തിൻെറ മുക്കാൽ ഭാഗത്തിലധികം ഉഷ്ണമേഖലയിലാണു് സ്ഥിതിചെയ്യുന്നതെന്നു പ്രത്യക്ഷമാകും.

തെക്കെ അമേരിക്കയുടെ കടൽക്കര, മററു ദക്ഷിണഭൂഖണ്ഡങ്ങളെ ആഫ്രിക്കയുടേയും ആസ്ത്രേലിയയുടേയും കടൽക്കരപോലെ വിടവുകളില്ലാതെ ചൊവ്വായിക്കിടക്കുന്നു. എന്നുമാത്രമല്ല, ആഫ്രിക്കയെപ്പോലെ ഈ ഭൂഖണ്ഡവും വടക്കുഭാഗം വീതികൂടിയും തെക്കുഭാഗം ക്രമേണ വീതികുറഞ്ഞു കൂർത്തുമിരിക്കുന്നു. ഈ വൻകരയ്ക്കു് ഏകദേശം യൂറോപ്പിൻെറ ഇരട്ടിയും, ആസ്ത്രേലിയയുടെ രണ്ടര ഇരട്ടിയും, ഇന്ത്യയുടെ നാലിരട്ടിയും വലുപ്പം കാണും.

ഭൂപ്രകൃതിയനുസരിച്ചു തെക്കെ അമേരിക്കയെ മൂന്നായി തിരിക്കാം:—1. പടിഞ്ഞാറെഭാഗത്തുള്ള പർവ്വതപ്രദേശം. 2. കിഴക്കുള്ള ഉന്നതതടങ്ങൾ. 3. മദ്ധ്യഭാഗത്തുള്ള സമതലങ്ങൾ.

1. "ആൻഡീസ്" പർവ്വതവും അതിനോടനുബന്ധിച്ചു കിടക്കുന്ന പീഠഭൂമികളുമാണു് പടിഞ്ഞാറുള്ള പർവ്വതപ്രദേശത്തിൽ ഉൾപ്പെട്ടിട്ടുള്ളതു്. ഈ പർവ്വതനിര കടൽത്തീരത്തിനടുത്തു തെക്കുവടക്കായി നെടുനീളത്തിൽ കിടക്കുന്നു. ഇതിൻെറ പടിഞ്ഞാറെഭാഗം വീതികുറഞ്ഞ ഒരു കടൽത്തീരമുണ്ടു്. ഈ കടൽത്തീരത്തിന്നഭിമുഖമായ പർവ്വതഭാഗം സർവ്വത്ര ചെങ്കുത്തായിരിക്കുന്നു. ഹിമാലയംപോലെ ആൻഡീസ് പർവ്വതവും ചില ദിക്കുകളിൽ പല നിരകളായി കിടക്കുന്നു. വടക്കുഭാഗത്തു മൂന്നും നാലും നിരകളുണ്ടു്. ഈ നിരകളുടെ ഇടയ്ക്കുള്ള ഭാഗങ്ങൾ പീഠഭൂമികളാകുന്നു. "കോട്ടോപോക്സി",

"ചിംബറേസൊ" എന്നീ സുപ്രസിദ്ധങ്ങളായ അഗ്നിപൎവ്വതങ്ങൾ ഈ പ്രദേശത്തു സ്ഥിതിചെയ്യുന്നു. ഈ അഗ്നിപൎവ്വതങ്ങളുടെ ഉയരം പടത്തിൽ നോക്കി ഗ്രഹിക്കുക. വടക്കുഭാഗത്തുള്ള പല നിരകളും ഒന്നായിച്ചേൎന്നു മദ്ധ്യഭാഗത്തെത്തുമ്പോൾ വീണ്ടും രണ്ടു നിരകളായി പിരിയുന്നു. ഈ രണ്ടു നിരകളുടെ ഇടയിൽ കിടക്കുന്ന "ബൊളിവിയ പീഠഭൂമി" ഇരുപതിനായിരം അടിയോളം ഉയരമുണ്ടു്. "ടിട്ടിക്കാക്ക" എന്ന തടാകം ഈ പീഠഭൂമിയിൽ കിടക്കുന്നു. ബൊളിവിയ പീഠഭൂമിയുടെ തെക്കു് ആൻഡീസ്സ് പൎവ്വതം വീണ്ടും ഒററനിരയായിത്തീരുന്നു. ഈ നിലയിൽ ഒററ നിരയായി പൎവ്വതം ഭൂഖണ്ഡത്തിന്റെ തെക്കെ അററംവരെ എത്തുന്നു. ആൻഡീസ്സിന്റെ ഏററവും ഉയൎന്ന ശിഖരമായ "അക്കങ്കാഗ്വാ" എന്ന അഗ്നിപൎവ്വതം (23,000 അടി) ബൊളിവിയ പീഠഭൂമിയുടെ തെക്കുവശം കിടക്കുന്നു.

2. കിഴക്കുള്ള ഉന്നതതടങ്ങൾ ഉയരം കുറഞ്ഞവയാണു്. അവയിലുള്ള ഏററവും ഉയൎന്ന ശിഖരത്തിന്നു 9,000 അടിയിൽ കൂടുതൽ പൊക്കമില്ല. അവയിൽ അധികഭാഗം മിക്കവാറും ഡക്കാൻ പീഠഭൂമിപോലെയുള്ള പ്രദേശങ്ങളാണു്. ഈ ഉന്നതതടങ്ങൾ "ഗയാന", "ബ്രസീൽ" എന്നീ രണ്ടു പ്രദേശങ്ങളിൽ കിടക്കുന്നു. ഈ രണ്ടു ഉന്നതതടങ്ങളും ലോഹസമൃദ്ധിയുള്ള പ്രദേശങ്ങളാണു്.

3. മദ്ധ്യഭാഗത്തുള്ള സമതലങ്ങൾ വടക്കു "ഒറിനോക്കൊ" നദീതടം മുതൽ തെക്കു് "അൎജൻടീന"വരെ പരന്നുകിടക്കുന്നു. വളരെ വിസ്താരത്തിൽ ഇടമുറിയാതെ കിടക്കുന്ന ഈ സമനിലങ്ങൾ ഭൂഖണ്ഡത്തിന്റെ പകുതിയിലധികം ഭാഗം വ്യാപിച്ചിട്ടുണ്ടു്.

വിസ്തൃതമായ ഈ സമനിലങ്ങൾ 3 വലിയ നദികളുടെ തടപ്രദേശങ്ങളാണു്. ഇതിൽ വടക്കുള്ള "ഒറിനോക്കൊ" നദി ഗയാന ഉന്നതതടത്തിന്റെ പടിഞ്ഞാറുവശത്തുനിന്നു




തെക്കെ അമേരിക്ക—ഭൂപ്രകൃതി.

ത്ഭവിച്ചു വടക്കുഭാഗത്തേക്കു ചുററിത്തിരിഞ്ഞു കിഴക്കോട്ടൊഴുകുന്നു. ഈ നദിയുടെ ആദ്യഘട്ടത്തിൽ ഒരു കൈവഴി അമേസോൺ നദിയുടെ ഒരു പോഷകനദിയായ നീഗ്രോ നദിയോടു ചേരുന്നുണ്ടു്. ഇങ്ങിനെ അമേസോൺ നദിയും ഒറിനോക്കൊ നദിയും തമ്മിൽ പ്രകൃത്യാ സംയോജിപ്പിക്കപ്പെട്ടിരിക്കുന്നു.

അമേസോൺ നദിയാകട്ടെ, ലോകത്തിൽവെച്ചു് ഏററവും വലിയ നദിയാകുന്നു. ഈ നദി ആൻഡീസ് പർവ്വതത്തിൽനിന്നുത്ഭവിച്ചു വളരെ ദൂരം ആ പർവ്വതനിരകൾക്കു സമാന്തരമായി ഒഴുകുന്നു. പിന്നീടു് അനവധി വെള്ളച്ചാട്ടങ്ങളോടുകൂടി സമനിലങ്ങളിൽ പ്രവേശിക്കുന്നു. സമനില പദ്ധതിയിൽ ആൻഡീസ്സിൽനിന്നും രണ്ടു് ഉന്നതതടങ്ങളിൽനിന്നും അനവധി പോഷകനദികൾ ഇതിൽ വന്നുചേരുന്നുണ്ടു്. ഇത്ര ആഴവും വീതിയും മററൊരു നദിക്കും കാണുകയില്ല. ഈ നദി പല ഭാഗങ്ങളിലും അപാരമായ സമുദ്രംപോലെ പരന്നുകിടക്കുന്നു. ഇടക്കിടെ കാടുപിടിച്ച ദ്വീപുകളും ഇതിൽ കാണാം. ആൻഡീസ് പർവ്വതത്തിന്റെ അടിവാരംവരെ ഈ നദി ഗതാഗതസൌകര്യമുള്ളതാകുന്നു. എന്നാൽ, കോംഗോ നദിപോലെ മദ്ധ്യരേഖാപ്രദേശത്തുകൂടി ഒഴുകുന്നതുകൊണ്ടു, കഷ്ടാധികൃമുള്ളതും അതി ഗഹനങ്ങളായ കാടുകൾ നിറഞ്ഞതുമാണു് ഇതിന്റെ തടപ്രദേശം. വലുപ്പത്തിലും, ജലസമൃദ്ധിയിലും, പോഷകനദികളുടെ എണ്ണത്തിലും അമേസോൺ നദിക്കു കോംഗോ നദിയോടു വളരെ സാദൃശ്യമുണ്ടു്. എന്നാൽ, കോംഗോ നദിയിലുള്ളതുപോലെ ജലപാതങ്ങൾകൊണ്ടുള്ള സഞ്ചാരതടസ്ഥം അമേസോൺ നദിയിൽ ഇല്ലെന്നു് ഒരു വ്യത്യാസം മാത്രമേ ഉള്ളു.

"പരാഗ്വെ". "പരാന" എന്നീ രണ്ടു നദികൾ ബ്രസീലിയൻ ഉന്നതതടങ്ങളിൽനിന്നുത്ഭവിച്ചു സമനിലങ്ങളിൽക്കൂടി തെക്കോട്ടൊഴുകി "ലാപ്ലാററാ" നദിയായി പരിണമിക്കുന്നു.

ഇങ്ങിനെ തെക്കെ അമേരിക്കയിലെ 3 നദികളും—ഒറിനോക്കൊ, അമേസോൺ, ലാപ്ലാററാ—അത്'ലാന്തിക് സമുദ്രത്തിൽ ചെന്നുവീഴുന്നു. ആൻഡീസ് പർവതത്തിന്റേയും ഉന്നതതടങ്ങളുടേയും കിടപ്പും, നദികളുടെ ഗതിയും സൂക്ഷ്മമായി പരിശോധിച്ചുനോക്കുക,

---

## അദ്ധ്യായം 3

# കാലാവസ്ഥയും സസ്യവിതാനവും

കാലാവസ്ഥയെ നിജപ്പെടുത്തുന്ന സംഗതികളിൽ പ്രഥമവും പ്രധാനവുമായിട്ടുള്ളതു ചൂടിന്റെ സ്ഥിതിയാണല്ലൊ. തെക്കെ അമേരിക്കയുടെ വീതികൂടിയ ഭാഗം മുഴുവനും ഉഷ്ണമേഖലയിൽ കിടക്കുന്നു. രാജ്യത്തിന്റെ മുക്കാലംശത്തിലധികം ഉഷ്ണമേഖലയിൽ കിടക്കുന്നതുകൊണ്ടു്, തെക്കെ അമേരിക്ക വലിയ ഉഷ്ണമുള്ള ഒരു രാജ്യമാണെന്നു പൊതുവായി പറയാം. എന്നാൽ സൂര്യന്റെ ഗതിയനുസരിച്ചു് ഓരോ ഭാഗങ്ങളിൽ, ശീതോഷ്ണസ്ഥിതിക്കു കാലാനുസൃതമായ മാററം സംഭവിക്കുന്നുണ്ടു്.

ജനവരിമാസത്തിൽ, അതായതു സൂര്യൻ ദക്ഷിണായനരേഖാപ്രദേശത്തു് ഉച്ചസ്ഥനായിരിക്കുന്ന കാലത്തു്, ഏററവും ചൂടുകൂടിയ പ്രദേശം മദ്ധ്യരേഖക്കു തെക്കുവശമാകുന്നു. ഐസോതേം രേഖകൾ കാണിച്ചിട്ടുള്ള പടങ്ങൾ പരിശോധിക്കുക. ഇക്കാലത്തു 80° ചൂടുള്ള പ്രദേശം മദ്ധ്യരേഖക്കു തെക്കുള്ള സമനിലങ്ങളാണെന്നു കാണാം. ജൂലായ് മാസത്തിൽ, സൂര്യൻ ഉത്തരായണരേഖാപ്രദേശത്തു ഉച്ചസ്ഥനായിരിക്കുമ്പോൾ, ഏററവും ചൂടുള്ള—80° ചൂടുള്ള—പ്രദേശം മദ്ധ്യരേഖക്കു വടക്കാണെന്നും കാണാം. മദ്ധ്യരേഖാപ്രദേശത്തു ശീതോഷ്ണകാലങ്ങളിൽ ചൂടിന്റെ സ്ഥിതിക്കു സാധാരണ വലിയ വ്യത്യാസം വരാറില്ല. എന്നാൽ തെക്കെ അമേരി




തെക്കെ അമേരിക്ക—ജൂലായ് ഐസോതേംസ്.

ക്കയിൽ ഈ പ്രദേശത്തു പർവ്വതങ്ങളും ഉന്നതതടങ്ങളും ഉള്ള തുകൊണ്ടു് അവിടങ്ങളിൽ ചൂടു കുറഞ്ഞിരിക്കുന്നു. ഉദാഹരണമായി, കചിറൊറാ എന്ന പട്ടണത്തിൻെറ സ്ഥിതി പരിശോധിച്ചു നോക്കുക. ഈ പട്ടണം മദ്ധ്യരേഖാപ്രദേശത്താണെങ്കിലും ആൻഡീസ്സ് പർവ്വതത്തിൻെറ ഉയൎന്നഭാഗത്തു—9,000 അടി ഉയരത്തിൽ—സ്ഥിതി ചെയ്യുന്നു. അതുകൊണ്ടു്, അതേ അക്ഷാംശരേഖയിൽ സ്ഥിതിചെയ്യുന്ന സമനിലങ്ങളിൽ 80° ചൂടുണ്ടെങ്കിലും കചിറോറാ പട്ടണത്തിൽ 55° യിൽ കൂടുതൽ ചൂടില്ല.

തെക്കേ അമേരിക്കയുടെ തെക്കുഭാഗം ഉഷ്ണമേഖലയിൽ നിന്നു് അകന്നു കിടക്കുന്നതുകൊണ്ടും വീതികുറഞ്ഞു കൂൎത്തിരിക്കുന്നതുകൊണ്ടും, അവിടെ പ്രായേണ ചൂടു കുറഞ്ഞിരിക്കുന്നു. എന്നാൽ അവിടെത്തന്നെ പടിഞ്ഞാറും കിഴക്കും ഭാഗങ്ങൾ തമ്മിൽ വ്യത്യാസമുണ്ടു്. പടിഞ്ഞാറു ഭാഗത്തു കിഴക്കുഭാഗത്തേക്കാൾ ചൂടു കുറവായിക്കാണാം. ഐസോതേം രേഖകൾ പടിഞ്ഞാറഭാഗത്തു വടക്കോട്ടു വളഞ്ഞു പോകുന്നതു നോക്കുക. "പെരുവിയൻ കറൻറു്" എന്ന ശീതജലപ്രവാഹത്തിന്നഭിമുഖമായ ഭാഗമായതുകൊണ്ടാണു് ഇവിടെ ചൂടു് അധികം കുറയുന്നതു്. എന്നാൽ കിഴക്കുഭാഗത്തു "ബ്രസീലിയൻ കറൻറു്" എന്ന ഉഷ്ണജലപ്രവാഹമാണു ബാധിക്കുന്നതു്.

പർവ്വതപ്രദേശങ്ങളിൽ, അക്ഷാംശരേഖയെ അടിസ്ഥാനമാക്കിയല്ല, ഉയൎച്ചയെ അടിസ്ഥാനമാക്കിയാണു് ശീതോഷ്ണസ്ഥിതിയിൽ വ്യത്യാസം വരുന്നതു്. ഉഷ്ണമേഖലാപ്രദേശത്തുള്ള ആൻഡീസ്സ് പർവ്വതഘട്ടങ്ങൾ, 3,000 അടിവരെ അത്യുഷ്ണവും, 3,000—6,000 അടിവരെ മിതശീതോഷ്ണവും, 6,000—10,000 അടിവരെ അതിശൈത്യവുമാകുന്നു. അതിന്നപ്പുറം സസ്യാദികൾ വളരാതിരിക്കത്തക്കവണ്ണം അത്ര ശൈത്യമുണ്ടു്. ഇങ്ങിനെ ഒരേ അക്ഷാംശരേഖാപ്രദേശത്തുതന്നെ മേല്പോട്ടു മേല്പോട്ടു് ഉയൎന്നിരിക്കുന്ന പല പതനങ്ങളിൽ




തെക്കെ അമേരിക്ക—പർവ്വതങ്ങളുടെ സ്ഥിതിയും
കാററകളുടെ ഗതിയും.




തെക്കെ അമേരിക്ക — വൃഷ്ടിവിതരണം (വർഷാന്തം)

വ്യത്യസ്ഥപ്പെട്ട ഓരോ മേഖലകളും കാണാം.

**മഴ:—** കാലാവസ്ഥയെ കാര്യമായി ബാധിക്കുന്ന മ
റെറാരു സംഗതി വൃഷ്ടിവിതരണമാകുന്നു. തെക്കെ അമേരി

യയിൽ, കാററുകളുടെ ഗതിയും പർവ്വതങ്ങളുടെ സ്ഥിതിയു
മാണ് വൃഷ്ടിവിതരണത്തെ നിയന്ത്രിക്കുന്നതു്. അതുകൊണ്ട
കാററുകളും വൃഷ്ടിവിതരണവും രേഖപ്പെടുത്തീട്ടുള്ള രണ്ടു പട
ങ്ങളും ഒപ്പംവെച്ചു പരിശോധിച്ചു നോക്കുക.

"മഴ സൂര്യനെ അനുഗമിക്കുന്നുവെന്നു പറയാറുള്ളതു തെ
ക്കെ അമേരിക്കയെ സംബന്ധിച്ചേടത്തോളം അത്രയും വാസ്ത
വമാണ്. സൂര്യൻ ദക്ഷിണാർദ്ധഗോളത്തിലായിരിക്കുമ്പോൾ
മദ്ധ്യരേഖക്കു തെക്കു മഴ അധികമുണ്ടാകുന്നു. രാജ്യത്തിന്റെ
അധികഭാഗങ്ങളിലും മഴയുണ്ടാകുന്നതു് ഇക്കാലത്താണ്.
സമുദ്രത്തിൽക്കൂടി വരുന്ന നീരാവിമയമായ വാണിജ്യവാത
ങ്ങൾ അമെസോൺ നദീതടത്തിൽക്കൂടിയും പരാന-പരാഗ്വെ
നദീതടങ്ങളിൽക്കൂടിയും ഉൾപ്രദേശങ്ങളിലേക്കു പ്രവേശി
ക്കുന്നതുകൊണ്ടാണ് അവിടങ്ങളിൽ ഇക്കാലത്തു ഇപ്രകാരം
മഴ പെയ്യുന്നതു്. മദ്ധ്യരേഖാപ്രദേശമായ അമെസോൺ
നദീതടത്തിൽ ഏററവും അധികം മഴയുണ്ടാകുന്നു. അവിടെ
ആഫ്രിക്കയിലെ കോംഗൊ നദീതടത്തിലെന്നപോലെ ഏതു
കാലത്തും മഴയുണ്ട്.

ആൻഡീസ്സ് പർവ്വതനിര പടിഞ്ഞാറു ഭാഗത്തു തെക്കുവട
ക്കായി കിടക്കുന്നതുകൊണ്ട്, വാണിജ്യവാതങ്ങളെക്കൊണ്ടുള്ള
ഉപകാരം പശ്ചിമതീരത്തിന്നു ലഭിക്കുന്നില്ല. അതുകൊണ്ട ശാ
ന്തസമുദ്രതീരത്തിന്റെ മദ്ധ്യഭാഗത്തു മുഴുവനും മഴ നന്നേ കുറ
വായിരിക്കുന്നു. ആൻഡീസ്സ് പർവ്വതത്തിന്റെ rain shadow
പ്രദേശമാകുന്നു ഇതു്. "അററക്കാമാ"എന്ന മരുഭൂമിയുടെ സ്ഥാ
നം നോക്കുക. അതുപോലെത്തന്നെ തെക്കേ അററത്തുള്ള കി
ഴക്കെ തീരമായ "പററഗോണിയ" എന്ന പ്രദേശവും മഴ കുറ
ഞ്ഞു മരുഭൂസമമായി കിടക്കുന്നു. തെക്കെ അററത്തു വടക്കു
പടിഞ്ഞാറൻ എതൃവാണിജ്യവാതങ്ങൾ വീശുന്നുണ്ടെങ്കിലും
ആൻഡീസ്സ് പർവ്വതം അവയെ തടുക്കുന്നതുകൊണ്ട്, പററ
ഗോണിയയിൽ മഴ കുറഞ്ഞുവരുന്നു. ഇതും ഒരു rain shadow

പ്രദേശമാണ്. ഇതുപോലെതന്നെ ബ്രസീലിയൻ ഉന്നതതടത്തിൻെറ ഏററവും ഉയൎന്ന കിഴക്കേ അററം തെക്കുകിഴക്കൻ വാണിജ്യവാതങ്ങളെ തടുത്തുനിൎത്തി ഏതുഭാഗത്തെ rain shadow പ്രദേശമാക്കിത്തീൎക്കുന്നു. അതുകൊണ്ട് അവിടേയും മഴ കുറവായിക്കാണുന്നു.

സൂൎയ്യൻ ഉത്തരാൎദ്ധഗോളത്തിലായിരിക്കുമ്പോൾ, വടക്കുഭാഗത്താണ് അധികം മഴയുണ്ടാകുന്നത്. അമേസോൺ നദീതടം മദ്ധ്യരേഖാപ്രദേശത്തായതുകൊണ്ടും അവിടെ എപ്പോഴും മഴ ധാരാളമുണ്ട്. ശാന്തസമുദ്രതീരത്തിൻെറ തെക്കെ അററം ഇക്കാലത്തു വടക്കു പടിഞ്ഞാററൻ എതുവാണിജ്യവാതങ്ങളുടെ സഞ്ചാരവീഥിയിൽ അകപ്പെടുന്നതുകൊണ്ട് അവിടെ ഇക്കാലത്താണ് മഴ പെയ്യുന്നത്. എന്നാൽ ശാന്തസമുദ്രതീരത്തിൻെറ മദ്ധ്യഭാഗവും പററഗോണിയയും മററും ഇക്കാലത്തും മഴ കുറഞ്ഞ പ്രദേശങ്ങൾതന്നെ.

ഇങ്ങിനെ വൃഷ്ടിവിതരണത്തെ അടിസ്ഥാനമാക്കി തെക്കെ അമേരിക്കയെ നാലായി ഭാഗിക്കാം:— (1) എതുകാലത്തും മഴയുള്ള പ്രദേശം. (2) ഉഷ്ണകാലത്തു മഴയുള്ള പ്രദേശം. (3) ശീതകാലത്തു മഴയുള്ള പ്രദേശം. (4) എതുകാലത്തും മഴ നന്നേ കുറവായ പ്രദേശം. ഈ പ്രദേശങ്ങളെ പടത്തിൽ നോക്കി മനസ്സിലാക്കുക. ആൻഡീസ്സ് പൎവ്വതത്തിൻെറ കിടപ്പാണ് തെക്കേ അമേരിക്കയിലെ വൃഷ്ടിവിതരണത്തിൽ ഇത്തരം വ്യത്യാസം വരുത്തുന്നതിന്നുള്ള കാരണമെന്നു പ്രത്യേകം ഓൎക്കണം. ആൻഡീസ്സ് പൎവ്വതം കിഴക്കെ തീരത്താണു സ്ഥിതി ചെയ്യുന്നതെങ്കിൽ തെക്കെ അമേരിക്കയിലുള്ള വൃഷ്ടിവിതരണത്തിൽ എതു മാതിരി മാററം സംഭവിക്കുമെന്ന് ഊഹമാനിച്ചു നോക്കുക.

## സസ്യവിതാനം.

അമേസോൺ നദീതടം ഉഷ്ണമേഖലാക്കാടുകളെക്കൊണ്ടു

നിറയപ്പെട്ടിരിക്കുന്നു. ഈ കാടുകൾക്കു പൊതുവായി "സെൽവാസ്സ്" എന്നു പേർ പറയുന്നു. ഉഷ്ണമേഖലക്കാടുകൾ ഇവിടെ വ്യാപിച്ചിട്ടുള്ളതുപോലെ അത്ര അധികം സ്ഥലത്തു ലോകത്തിൽ മറെറാരിടത്തും വ്യാപിച്ചിട്ടില്ല. "സെൽവാസ്സ്" എന്നു പറയുന്ന ഈ കാടുകൾ അമേസോൺ തടത്തിനു പുറമേ, തെക്കെ അമേരിക്കയുടെ വടക്കെ തീരത്തിലും ബ്രസീലിന്റെ കിഴക്കേ തീരത്തിലും വ്യാപിച്ചിട്ടുണ്ട്.

ഗഹനങ്ങളായ ഈ കാടുകൾക്കു വടക്കും തെക്കും—ഗയാന, ബ്രസീൽ എന്നീ ഉന്നതതടങ്ങളിലും ഒറിനോക്കോ നദീതടത്തിലും—സവാനസമ്പ്രദായത്തിലുള്ള ഉഷ്ണമേഖലാ പുൽത്തകിടികളാണുള്ളതു്. ഒറിനോക്കോ തടത്തിലുള്ള പുൽത്തകിടിക്കു് "ലാനോസ്സ്" എന്നു പേർ പറയുന്നു. വൃക്ഷസസ്യലതാദികൾ അങ്ങിങ്ങായി കൂട്ടംപിടിച്ചും അവയുടെ ഇടക്കു തുറസ്സായുമുള്ള സ്ഥലങ്ങളിലെ സസ്യവിതാനത്തിനാണു് "സവാന" എന്നു പേർ പറയുന്നതെന്നു നിങ്ങൾ പഠിച്ചിട്ടുണ്ടല്ലോ.

ബ്രസീലിലെ സവാനക്കു തെക്കുവശം തെക്കുകിഴക്കൻ വാണിജ്യവാതങ്ങൾമുഖേന എല്ലാകാലത്തും പ്രത്യേകിച്ചു് ഉഷ്ണകാലത്തും മഴയുള്ളതുകൊണ്ടു്, അവിടെ ശീതോഷ്ണമേഖലാക്കാടുകൾ കണ്ടുവരുന്നു.

ഈ കാടുകൾക്കു തെക്കു പരാന—പരാഗ്വെനദികളുടെ കീഴ്ത്തടത്തിൽ, ശീതോഷ്ണമേഖലാ പുൽത്തകിടികളാണുള്ളതു്. ഈ പുൽത്തകിടിക്കു "പമ്പാസ്സ്" എന്നു പേർ പറയുന്നു. പമ്പാസ്സ് എന്ന സമനിലം വൃക്ഷവിഹീനമായ പുൽപ്രദേശമാകുന്നു. ഈ പ്രദേശം ഗോതമ്പുകൃഷിക്കും മേച്ചിൽസ്ഥലമായും ഏററവും ശ്രുതിപ്പെട്ട ഒരു ഭൂഭാഗമാണു്.

പമ്പാസ്സിനു തെക്കു, "പററഗോണിയാ" മരുഭൂമിയാകുന്നു. ഇതു വാസ്തവത്തിൽ കേവലം മരുഭൂമിയല്ല. മഴ നന്നേ കുറവായ ഒരു പീഠഭൂമിയാണെങ്കിലും ഇവിടെ ലഘുവായി പുല്ലുകളും മുൾച്ചെടികളും വളരുന്നുണ്ടു്, ശീതോഷ്ണമേഖലയിലു

ള്ള മരുഭൂമികളെല്ലാം പ്രായേണ ഇത്തരത്തിലാണ്. അവ കേവലം ഫലശൂന്യങ്ങളല്ല. അത്യാവശ്യം മേച്ചിൽ സ്ഥലമായി ഉപയോഗിക്കത്തക്കവണ്ണം പുല്ലും മുൾച്ചെടിയും അവയിൽ ചിലേടങ്ങളിൽ ഉണ്ടാകും. ആഫ്രിക്കയിലെ കലഹാരിമരുഭൂമിയുടെ സ്ഥിതി ഓൎമ്മിച്ചുനോക്കുക.

ആൻഡീസ്സിന്റെ പശ്ചിമഭാഗം പരിശോധിക്കുക. ഈ വീതി കുറഞ്ഞ കടൽത്തീരത്തിന്റെ വടക്കെ അററത്ത് ഉഷ്ണമേഖലാക്കാടുകളാണ്. മദ്ധ്യഭാഗം "അററക്കാമ" മരുഭൂമിയാകുന്നു. ഈ മരുഭൂമിക്കു തെക്ക്, ചില്ലിരാജ്യത്തിന്റെ മദ്ധ്യത്തിൽ മെഡിട്ടറേനിയൻ സമ്പ്രദായത്തിലുള്ള വൃക്ഷസസ്യാദികൾ കാണപ്പെടുന്നു. തെക്കെ അററത്ത് ഇലകൾ കൊഴിഞ്ഞുപോകുന്നതും, നീണ്ട നേൎത്തതും, അഗ്രം കൂൎത്തതുമായ ഒരു തരം വൃക്ഷങ്ങൾ നിറഞ്ഞ കാടുകളാകുന്നു.

---

## അദ്ധ്യായം 6.

# ജനങ്ങളും രാഷ്ട്രീയവിഭാഗങ്ങളും.

ആസ്ത്രേലിയ കഴിച്ചാൽപ്പിന്നെ ഏററവും ജനസംഖ്യ ചുരുങ്ങിയ രാജ്യം തെക്കെ അമേരിക്കയാകുന്നു. അധികം ജനങ്ങൾ തിങ്ങിപ്പാൎക്കുന്നതു 3 പ്രദേശങ്ങളിലാണ്. 1. "വാൽപ്പറൈസൊ"പട്ടണത്തിനു ചുററും—ഇവിടെ മെഡിട്ടറേനിയൻ കാലാവസ്ഥയാണുള്ളതെന്ന് ഓൎമ്മവെക്കണം. 2. "ബോണസ്സ അയൎസ്സ്" പട്ടണത്തിനു ചുററും—ഇതു ഗോതമ്പുകൃഷിക്കും കന്നുകാലിവളൎത്തലിനും പററിയ സ്ഥലമാണ്. 3. ബ്രസീലിന്റെ കിഴക്കെ തീരം. ഇതു മഴ ധാരാളമുള്ളതും കാപ്പികൃഷി നടക്കുന്നതുമായ സ്ഥലമാകുന്നു. വിസ്തൃതമായ അമേസോൺ തടം വലിയ കാടുകളും ചതുപ്പുനിലങ്ങളും നിറഞ്ഞ സ്ഥലമാകുന്നു. അതുകൊണ്ട് അവിടം ഒരുവിധം ജനവിഹീനമെന്നു

ജാതിക്കാർ മാത്രമേ അവിടെപാൎക്കുന്നുള്ളു. ഇതുകൂടാതെ കുറെ ത്തന്നെ പറയാം. മീൻപിടുത്തവും നായാട്ടുകൊണ്ടു് ഉപജീ

തെക്കെ അമേരിക്ക—ജനവിതരണം

വിക്കുന്ന അപരിഷ്കൃതന്മാരായ ചില "റെഡ്ഇൻഡ്യൻ"

ഭാഗം മരുഭൂമികളായി കിടക്കുന്നുണ്ടു്. എന്നാൽ തെക്കെ അമേരിക്കയിലെ മരുഭൂമികൾ തീരെ ജനവിഹീനങ്ങളല്ല. വെള്ളി, ചെമ്പു്, നൈട്രേറ്റ്സ് എന്നീ




ഇന്ത്യയിലും ദക്ഷിണഭൂഖണ്ഡങ്ങളിലും ഒരു ചതുരശ്രനാഴികയ്ക്കു ശരാശരിയുള്ള ജനസംഖ്യയുടെ താരതമ്യം

ധാതുദ്രവ്യങ്ങൾ സുലഭമായതുകൊണ്ടു്, അവിടെ ജനങ്ങൾ അധിവസിക്കുന്നുണ്ടു്. ഐശ്വര്യാഭിവൃദ്ധിക്കുതകുന്ന പ്രകൃതിദത്തമായ ശക്തികൾ അന്തർല്ലീനമായികിടക്കുന്ന പ്ര

ഭേദങ്ങൾ ഇനിയും ധാരാളമുണ്ടെങ്കിലും അവയൊന്നും ഇതു വരെ ഉപയോഗയോഗ്യങ്ങളാക്കിത്തീർത്തിട്ടില്ല. അതാണ് തെക്കെ അമേരിക്കയിൽ ജനസംഖ്യ ഇത്രയും കുറയുവാൻ കാരണം.

തെക്കെ അമേരിക്കയിലെ ജനങ്ങളെ "റെഡ്ഇൻഡ്യൻസ്" യൂറോപ്യൻവർഗ്ഗക്കാർ, ഇവ രണ്ടുംകൂടിച്ചേന്ന മിശ്രവർഗ്ഗക്കാർ, എന്നിങ്ങിനെ മൂന്നു സമുദായങ്ങളായി വിഭജിക്കാം;

ഇതിൽ "ഇൻഡ്യൻസ്" ഇവിടത്തെ പൂർവ്വനിവാസികളാകുന്നു. ഇവർ ആസ്ട്രേലിയയിലെയോ ആഫ്രിക്കയിലെയോ പൂർവ്വനിവാസികളെപ്പോലെ കേവലം അപരിഷ്കൃതന്മാരല്ല. പ്രാചീനകാലത്തുതന്നെ ഇവർ കൃഷിയും വ്യവസായവും പരിശീലിച്ചിട്ടുണ്ടായിരുന്നു. കാട്ടുമൃഗങ്ങളെ ഇണക്കി ഉപയോഗപ്പെടുത്തുന്നതിനും ലോഹങ്ങൾ ഖനനം ചെയ്യെടുക്കുന്നതിനും അവർ സമർത്ഥന്മാരായിരുന്നു. "പെറു"രാജ്യത്തിൽ "ഇങ്കാസ്സ്" എന്ന ഒരു ഇൻഡ്യൻ രാജവംശംതന്നെ ഉണ്ടായിരുന്നു. വളരെക്കാലം നീണ്ടുനിന്നിരുന്ന അവരുടെ ഭരണകാലത്തു രാജ്യത്തിൽ അസാമാന്യമായ ഐശ്വര്യാഭിവൃദ്ധിയുണ്ടായിരുന്നു. അവർ ജലസേചനസൌകര്യങ്ങൾ എർപ്പെടുത്തുകയും, പട്ടണങ്ങൾ സ്ഥാപിക്കുകയും, ക്ഷേത്രങ്ങൾ നിർമ്മിക്കുകയും, മററു പരിഷ്കൃതസ്ഥാപനങ്ങൾ എർപ്പെടുത്തുകയും ചെയ്തിട്ടുണ്ടായിരുന്നു. അവരുടെ ക്ഷേത്രങ്ങൾക്കു സ്വർണ്ണംകൊണ്ടുള്ള മതിലുകളും മററും ഉണ്ടായിരുന്നു എന്നാണു ഐതിഹ്യം. ഇങ്ങിനെ, പ്രലോഭനീയമായ ധനലക്ഷ്മിവിളയാട്ടംകൊണ്ടു വിശ്രുതമായ ഈ രാജ്യത്തിലേക്കു വിദേശീയർ ആകർഷിക്കപ്പെട്ടതിൽ അത്ഭുതപ്പെടുവാനില്ല. യൂറോപ്യന്മാർ വന്നതോടുകൂടി ഇൻഡ്യൻസിൻെറ "വ്യാഴദശയും" അവസാനിച്ചു. എങ്കിലും ഇപ്പോഴും അവരിൽ പല വർഗ്ഗക്കാരും കൃഷിവ്യവസായാദികളിൽ താല്പര്യവും, സാമർത്ഥ്യവും ഉള്ളവരായിട്ടുണ്ടു. എന്നാൽ അവരിൽ ചില വർഗ്ഗക്കാർ, പ്രത്യേകിച്ച്

ആമേസോൺ തടത്തിൽ വസിക്കുന്നവർ, നായാട്ടും മീൻപിടുത്തവുംകൊണ്ടുപജീവിക്കുന്ന ഒരു തരം അപരിഷ്കൃതസമുദായം തന്നെയാകുന്നു.

തെക്കേ അമേരിക്കയിൽ ഉപനിവേശങ്ങൾ സ്ഥാപിച്ച യൂറോപ്യന്മാർ "സ്പെയിൻ" "പോർച്ചുഗൽ" എന്നീ രാജ്യങ്ങളിൽനിന്നു വന്നവരാണ്. സ്പെയിൻകാർ ആദ്യമായി വന്നപ്പോൾ രാജ്യത്തിന്റെ അന്തർഭാഗങ്ങളിലേക്കു പ്രവേശിക്കുവാൻ വലിയ സൌകര്യങ്ങളൊന്നും കണ്ടില്ല. ഒറിനോക്കൊ, ആമേസോൺ എന്നീ നദികൾ ഗതാഗതസൌകര്യമുള്ളവയാണെങ്കിലും അവയുടെ തടപ്രദേശങ്ങൾ അധിവാസത്തിന്നയോഗ്യങ്ങളായ ചതുപ്പ് നിലങ്ങളാണല്ലൊ. എങ്കിലും പർവ്വതപ്രദേശങ്ങളിലുണ്ടായിരുന്ന ഇൻഡ്യൻ രാജ്യങ്ങളുടെ വിസ്മയനീയമായ ധനസമൃദ്ധിയാൽ ആകർഷിതരായി അവർ അങ്ങോട്ട് ഒരു വിധം കടന്നുചെന്നു അവിടെ ചെന്ന് അവർ ഇൻഡ്യൻസ്സിനെ കീഴടക്കി, അടിമകളാക്കി ലോഹഖനികളിൽ നിർബ്ബന്ധപൂർവ്വം വേലയെടുപ്പിക്കുവാൻ തുടങ്ങി. കാലക്രമേണ ഇൻഡ്യൻസ്സിന്റെ പരിഷ്കാരമെല്ലാം നശിച്ചുപോയി. പുതിയ ലോഹഖനികൾ ഉപയോഗപ്പെടുത്തുവാൻ തുടങ്ങുകയും സ്പെയിൻകാരുടെ പുതിയ ഉപനിവേശങ്ങൾ പർവ്വതപ്രദേശങ്ങളിൽ ആവിർഭവിക്കുകയും ചെയ്തു. എന്നുമാത്രമല്ല കാലക്രമത്തിൽ സ്പെയിൻകാരും ഇൻഡ്യൻസ്സും തമ്മിൽ മിശ്രവിവാഹങ്ങൾ നടത്തുകയും അതിൽനിന്ന് ഒരു മിശ്രജാതി ഉത്ഭവിക്കുകയും ചെയ്തു.

ആൻഡീസ്സ് പർവ്വതപ്രദേശത്തിലുള്ള ഉപനിവേശങ്ങൾക്കു പുറമെ "ചില്ലി"യുടെ മദ്ധ്യഭാഗത്തിലും "അർജൻറീന"യിലും സ്പെയിൻകാർ കുടിയേറിപ്പാർത്തുതുടങ്ങി. മിതശീതോഷ്ണമായ ഇവിടത്തെ കാലാവസ്ഥ യൂറോപ്യന്മാർക്ക് അനുയോജ്യമായിട്ടുള്ളതാകുന്നു. എന്നുമാത്രമല്ല അർജൻറീനയിൽ കൃഷിയും കന്നുകാലിവളർത്തലും നടത്തുന്നതിനു സൌകര്യവുമു

ണ്ടു്, അതുകൊണ്ടു് അടുത്തകാലത്തു ഇററലിക്കാരും അവിടെ വന്നു താമസിക്കുവാൻ തുടങ്ങിയിരിക്കുന്നു.

പർവ്വതപ്രദേശങ്ങളായ വെനിസ്വല, കൊളംബിയ, ഇക്വഡോർ, പെറു, ബൊളിവിയ എന്നീരാജ്യങ്ങളിൽ അധികവും ഇൻഡ്യൻസിനേയും മിശ്രവർഗ്ഗങ്ങളേയുമാണു കാണുന്നതു്. എന്നാൽ ചില്ലി, അർജൻറിന, ഉറുഗേ എന്നീ രാജ്യങ്ങളിൽ ഇൻഡ്യൻസിനെക്കാളധികം യൂറോപ്യന്മാരാണുള്ളതു്. ഇൻഡ്യൻസിൻെറ ദേശീയഭാഷകൾക്കുപുറമേ ഈ രാജ്യങ്ങളിലെല്ലാം ഉപയോഗിച്ചുവരുന്നതു സ്പാനിഷ്ഭാഷയാണു്. പത്തൊമ്പതാംശതാബ്ദത്തിൻെറ ആദ്യഘട്ടത്തിൽതന്നെ ഈ രാജ്യങ്ങളെല്ലാം സ്പെയിനിൻെറ ആധിപത്യത്തിൽനിന്നും വിമുക്തങ്ങളായി സ്വാതന്ത്ര്യം സ്ഥാപിച്ചു. അവിടെ ഇപ്പോൾ "റിപ്പബ്ലിക്ക്" എന്ന പ്രത്യേകതരം പ്രജാധിപത്യഭരണമാണു് നടക്കുന്നതു്.

തെക്കേ അമേരിക്കയിലെ ഏററവും വലിയ രാജ്യം ബ്രസീൽ ആകുന്നു. ഇവിടെ മാത്രം സ്പെയിൻകാർ പ്രവേശിക്കുകയുണ്ടായില്ല. പോർച്ചുഗീസ്സുകാരാണു് ഇവിടെ ഉപനിവേശം സ്ഥാപിച്ചതു്. പോർച്ചുഗീസ്സുകാർ ഇവിടെയുള്ള തോട്ടങ്ങളിൽ വേലചെയ്യുന്നതിനു് ആഫ്രിക്കയിൽനിന്നു കാപ്പിരികളെ അടിമകളായി പിടിച്ചുകൊണ്ടുവന്നു പാർപ്പിച്ചു. കാലക്രമത്തിൽ ഇവർ തമ്മിൽ മിശ്രവിവാഹങ്ങൾ നടക്കുകയും പോർച്ചുഗീസ്സുകാർക്കു പുറമേ ഇങ്ങിനെ ഒരു മിശ്രവർഗ്ഗം ആവിർഭവിക്കുകയും ചെയ്തു. പോർച്ചുഗീസ്സ് ഭാഷയാണു് ബ്രസീലിലെ രാജഭാഷ. പത്തൊമ്പതാം നൂററാണ്ടിൻെറ ആദ്യത്തിൽതന്നെ ഈ രാജ്യവും സ്വതന്ത്രഭരണം സ്ഥാപിച്ചു.

ഗയാന എന്ന പ്രദേശം ബ്രിട്ടൻ, ഹോളൻഡ്, ഫ്രാൻസ് എന്നീ യൂറോപ്യൻ രാജ്യങ്ങളുടെ അധീനത്തിലാണു്. എന്നാൽ അവിടത്തെ കാലാവസ്ഥ യൂറോപ്യന്മാർക്കു പററിയതല്ലാത്തതുകൊണ്ടു് അവർ അവിടെ സ്ഥിരമായി കുടിയേറി

ഷ്പാക്കുന്നില്ല. അവിടെ വേലകൾ നടത്തുന്നതു് കാപ്പിരികൾ, ഇന്ത്യക്കാർ മുതലായ കൂലിവേലക്കാരുടെ സഹായം കൊണ്ടാണു്.

ജനസംഖ്യ ചുരുക്കമായതുകൊണ്ടും വളരെ പ്രദേശങ്ങൾ ഉപയോഗയോഗ്യങ്ങളാണെങ്കിലും ഉപയോഗപ്പെടുത്താതെ കിടക്കുന്നതുകൊണ്ടും, തെക്കെ അമേരിക്കയിൽ ഗതാഗതസൌകൎയ്യങ്ങൾ വളരെ കുറവായിരിക്കുന്നു. അമേസോൺ നദിയും അതിന്റെ പോഷകനദികളും, പരാന, പരാഗ്വേ നദികളും ഗതാഗതസൌകൎയ്യമുള്ളവയാണു്. പ്രകൃത്യാ ഉള്ള ഈ വഴികളല്ലാതെ മനുഷ്യനിൎമ്മിതമായ തീവണ്ടിപ്പാതകളും മററും വളരെ കുറവാകുന്നു. തീവണ്ടിപ്പാതകൾ അധികവും ഭൂഖണ്ഡത്തിന്റെ തെക്കുഭാഗത്താണുള്ളതു്. ബ്വൊണസ്സ് അയൎസ്സ്, മോണ്ടിവിഡിയൊ എന്നീ രണ്ടു തുറമുഖപട്ടണങ്ങളും ചുററുമുള്ള പുൽപ്രദേശങ്ങളും സംഘടിപ്പിച്ചുകൊണ്ടു് അനവധി തീവണ്ടിപ്പാതകളുണ്ടു്. ഒരു പാത ബ്വൊണസ്സ് അയൎസ്സിൽനിന്നു വാൽപ്പറൈസ്സോവിലേക്കു പോകുന്നു. ഈ പാത ആൻഡീസ്സ് പൎവ്വതത്തെ തുരന്നുകടന്നാണു പോകുന്നതു്. ഇത്ര ഉയരത്തിൽ കൂടിപ്പോകുന്ന തീവണ്ടിപ്പാത ലോകത്തിൽ വേറെ ഇല്ല. അതിദീൎഘമായ തുരങ്കത്തിൽ കൂടിയും അത്യുന്നതങ്ങളായ പാറക്കൂട്ടങ്ങളുടെ ഇടയിൽക്കൂടിയും പോകുന്ന ഈ പാത എത്രയും വിസ്മയനീയമാകുന്നു. ചിലപ്പോൾ മേഘങ്ങൾ തീവണ്ടിയുടെ മാൎഗ്ഗത്തെ തടയുകതന്നെ ചെയ്യാറുണ്ടു്. ഇതുകൂടാതെ ചെറിയ മലമ്പാതകൾ വേറെയുമുണ്ടു്. ഇവ പശ്ചിമസമുദ്രതീരത്തെ മലമ്പ്രദേശങ്ങളുമായി സംഘടിപ്പിക്കുന്നു. ബ്രസീലിന്റെ കിഴക്കുഭാഗത്തും ഒരു തീവണ്ടിപ്പാതയുണ്ടു്. തെക്കെ അമേരിക്കയിലെ തീവണ്ടിപ്പാതകൾ അധികവും നീളം കുറഞ്ഞവയാണു്. വിസ്തൃതമായ അമേസോൺ തടത്തിലും ബ്രസീലിന്റെ ഉൾപ്രദേശങ്ങളിലും മററും ഇത്തരം പാതകൾ പണിയുന്നതു് അത്ര

സുസാദ്ധ്യമല്ല. അമേസോൺ തടത്തിൽ വെള്ളപ്പൊക്കം കൊണ്ടുള്ള ഉപദ്രവം എന്നുമുണ്ടായിരിക്കും. വിമാനങ്ങൾ ഏർപ്പെടുത്തിയാൽ മാത്രമേ ഗതാഗതത്തിലുള്ള പ്രതിബന്ധങ്ങളെല്ലാം തീരുകയുള്ളു.

——○○○——

അദ്ധ്യായം 5.

# ശീതോഷ്ണമേഖലാപ്രദേശങ്ങൾ.

തെക്കെ അമേരിക്കയുടെ തെക്കുഭാഗത്തു് ആർജൻറീന, ചില്ലി, ഉറുഗ്വെ, പാറാഗ്വെ എന്നീ നാലു രാജ്യങ്ങളാണുള്ളതു്. ഇവയിൽ സർവ്വപ്രധാനമായിട്ടുള്ളതു് അർജൻറീനയാകുന്നു.

## 1. അർജൻറീന.

തെക്കെ അമേരിക്കയിലുള്ള എല്ലാ രാജ്യങ്ങളിലുംവെച്ചു പ്രാഥമ്യം വഹിക്കുന്നതു് അർജൻറീനയാകുന്നു. വിസ്തൃതമായ ഈ രാജ്യത്തിൽ ഗോതമ്പുകൃഷിക്കുപയുക്തവും യൂറോപ്യരുടെ അധിവാസത്തിന്നനുയോജ്യവുമായ കാലാവസ്ഥയാണുള്ളതു്. അതുകൊണ്ടു് അടുത്ത കാലത്തു് ഇവിടെ കുടിയേറിപ്പാർക്കുന്ന സ്പെയിൻകാരുടേയും ഇററലിക്കാരുടേയും സംഖ്യ വൎദ്ധിച്ചിട്ടുണ്ടു്. രാജ്യം പൊതുവെ ഒരു പരന്ന സമനിലമാകുന്നു. അതുകൊണ്ടു തീവണ്ടിപ്പാതകൾ നിൎമ്മിക്കുന്നതിന്നും തദ്വാരാ കൃഷിയും കന്നുകാലിവളർത്തലും ക്രമാതീതമായി അഭിവൃദ്ധിപ്പെടുന്നതിന്നും ഇടയായിട്ടുണ്ടു്. ലോകത്തിൽ ആവശ്യമുള്ള ഗോതമ്പിൽ ഒരു പ്രധാനഭാഗം ഇവിടെനിന്നു പോകുന്നു. അർജൻറീനയെപ്പോലെ ദൈനംദിനം ഐശ്വര്യം വൎദ്ധിക്കുന്ന മറെറാരു രാജ്യം ഇല്ല.

അർജൻറീനയെ 4 പ്രാകൃതവിഭാഗങ്ങളായിത്തിരിക്കാം:—

1. കിഴക്കുള്ള പുൽപ്രദേശമായ "പമ്പാസ്", 2. വടക്കുള്ള "ഗ്രാൻ ചക്കോ" എന്ന കാട്ടുപ്രദേശം, 3. പടിഞ്ഞാറുള്ള ശുഷ്കമായ പർവ്വതസമീപസ്ഥപ്രദേശം, 4. തെക്കുള്ള മരുഭൂസമമായ "പററഗോണിയ."

1 **പമ്പാസ്** എന്ന പുൽപ്രദേശമാണ് ഇതിൽ ഏററവും പ്രധാനമായിട്ടുള്ളതു്. ഈ പുൽപ്രദേശം "ലാപ്ലാററാ" നദിക്കു ചുററും കിടക്കുന്നു. ഇതിൽതന്നെ വടക്കുകിഴക്കുഭാഗവും തെക്കുകിഴക്കുഭാഗവും തമ്മിൽ വ്യത്യാസമുണ്ടു്. വടക്കുകിഴക്കുഭാഗം മഴ കൂടിയും മിതോഷ്ണമായും, തെക്കുകിഴക്കുഭാഗം മഴ കുറഞ്ഞും ശൈത്യമേറിയുമിരിക്കുന്നു. അതുകൊണ്ടു് ആദ്യഭാഗത്തിൽ ചോളവും രണ്ടാമത്തെ ഭാഗത്തിൽ ഗോതമ്പും കൃഷിചെയ്യുന്നു. ഗോതമ്പുകൃഷി സ്ഥലങ്ങളെല്ലാം ബോണസ്സ് അയഴ്സ്സിനു ചുററുമാണ്. അതിന്നപ്പുറം മഴ കുറവിനാൽ ഈ കൃഷി നടത്താൻ സാധിക്കുന്നതല്ല. എന്നാൽ ജലസേചനസൌകര്യങ്ങൾ ഏർപ്പെടുത്തുന്നതായാൽ ഇനിയും കൂടുതൽ സ്ഥലങ്ങൾ ഗോതമ്പുകൃഷിക്കുപയോഗപ്പെടുത്താം. ഒയ്മ്പതുകൊല്ലംമുമ്പു പമ്പാസിൽ അധികഭാഗം ആടുമാടുകളെ വളർത്തുന്നതിനാണ് ഉപയോഗിച്ചിരുന്നതു്. തോലിനുവേണ്ടിമാത്രം വളർത്തിയിരുന്ന ഈ കന്നുകാലികളെ വിസ്തൃതമായ മൈതാനത്തിൽ ചില പശുപാലന്മാരുടെ മേൽനോട്ടത്തിൽ ഇഷ്ടംപോലെ മേഞ്ഞുനടക്കുവാൻ വിടുകയായിരുന്നു പതിവു്. ഇപ്പോൾ ആ സമ്പ്രദായമെല്ലാം മാറിയിരിക്കുന്നു. മേച്ചിൽസ്ഥലങ്ങളെല്ലാം കൃഷിക്കുപയോഗിച്ചുതുടങ്ങി. എന്നാൽ കന്നുകാലിവളർത്തൽ ക്ഷയിച്ചുപോയി എന്നു വിചാരിക്കേണ്ട. അതു പൂർവ്വാധികം ഊർജ്ജിതമായിത്തന്നെ നടന്നുവരുന്നു. കന്നുകാലികൾക്കു തിന്നാൻ പ്രത്യേകതരം പുല്ലുകൾതന്നെ കൃഷിചെയ്യുന്നുണ്ടു്. ഇപ്പോൾ തോൽമാത്രമല്ല കയററി അയക്കുന്നതു്; മാംസവുംകൂടി അയക്കുന്നുണ്ടു്. മാംസം തണുപ്പിക്കുവാനുള്ള വഴി കണ്ടെത്തിയതിനാൽ

അതു് എത്രയോ ദൂരമുള്ള യൂറോപ്പിലേക്കു യാതൊരു കേടും വരാത്തവിധം കയററി അയക്കുവാൻ സാധിക്കുന്നു. അതു കൊണ്ടു് ഇവിടത്തെ മാംസക്കച്ചവടം അടുത്തകാലത്തു വല്ലാതെ വർദ്ധിച്ചിട്ടുണ്ടു്. അതുകൊണ്ടു കന്നുകാലിവളർത്തൽ പണ്ടത്തേക്കാൾ കൂടുതൽ ശ്രദ്ധയോടും നിഷ്കർഷയോടും നടത്തിവരുന്നു. നല്ലതരം ഉരുക്കളെ വളർത്തി പാൽവ്യവസായവും ഇതോടുകൂടി നടത്തിവരുന്നുണ്ടു്.

ഗോതമ്പു്, മാംസം, തോൽ, വെണ്ണ മുതലായ സാധനങ്ങളാണു് ഇവിടെനിന്നു കയററി അയക്കുന്നതു്. "ബോണസ്സ് അയഴ്സ്സ്", "ബാഹിയബ്ളാൻകാ" എന്നീ തുറമുഖങ്ങളും പമ്പാസ്സിന്റെ അന്തർഭാഗങ്ങളും തീവണ്ടിപ്പാതകളെക്കൊണ്ടു സംഘടിപ്പിക്കപ്പെട്ടിട്ടുണ്ടു്. ബോണസ്സ് അയഴ്സ്സ് തെക്കേ അമേരിക്കയിലെ ഏററവും വലിയ പട്ടണമാകുന്നു. ഈ രണ്ടു തുറമുഖങ്ങൾ വഴിയായി മേൽപറഞ്ഞ സാധനങ്ങളെല്ലാം യൂറോപ്പിലെ വ്യവസായരാജ്യങ്ങളിലേക്കു കയററി അയക്കുന്നു. വ്യവസിതപദാർത്ഥങ്ങൾ ഇങ്ങോട്ടു കൊണ്ടുവരികയും ചെയ്യുന്നു. ഇവിടെയുള്ള വ്യവസായങ്ങളാകട്ടെ, ഗോതമ്പു പൊടിക്കുക, മാംസം തണുപ്പിക്കുക, പാൽവ്യവസായം എന്നിവകൾ മാത്രമാകുന്നു.

2 "ഗ്രാൻചക്കോ" എന്ന പ്രദേശം വടക്കുഭാഗത്തു പരാഗ്വേനദിക്കും ആൻഡീസ്സിന്നും മദ്ധ്യേ കിടക്കുന്നു. ഇതു് ഒരുവിധം കാട്ടുപിടിച്ച ചതുപ്പുനിലമാണു്. ഗ്രാൻചക്കോ എന്ന വാക്കിന്റെ അർത്ഥംതന്നെ "നായാട്ടിനുള്ള നാടു്" എന്നാണത്രെ. ദുർഗ്ഗമമായ ഈ പ്രദേശത്തിൽ ഇതരഭാഗങ്ങളിൽ നിന്നു ഓട്ടിയോടിക്കപ്പെട്ട ഇൻഡ്യൻസ്സ് അധിവസിക്കുന്നു.

3. പർവ്വതസമീപസ്ഥദേശം:— പമ്പാസ്സിന്നും ആൻഡീസ്സു പർവ്വതത്തിന്നും മദ്ധ്യേ കിടക്കുന്ന ഈ പ്രദേശത്തിൽ മിതശീതോഷ്ണമായ ഒരു വിധം മെഡിട്ടറേനിയൻ

കാലാവസ്ഥയാണുള്ളതു്. അതുകൊണ്ടു മുന്തിരിയും മററു പല ഫലങ്ങളും ഇവിടെ ഉണ്ടാക്കാൻ സാധിക്കുന്നു. എന്നുമാത്രമല്ല കരിമ്പും പുകയിലയും അത്യാവശ്യം കൃഷിചെയ്യാം. മഴ നന്നേ കുറവായതുകൊണ്ടു കൃഷികൾ അഭിവൃദ്ധിപ്പെടണമെങ്കിൽ ജലസേചനസൌകര്യങ്ങൾ ഏർപ്പെടുത്തേണ്ടിയിരിക്കുന്നു. പമ്പാസു പ്രദേശം ഗോതമ്പുകൃഷിക്കും കന്നുകാലി വളത്തലിന്നും അധികമായി ഉപയോഗിക്കാൻ തുടങ്ങിയതോടു കൂടി ആളുകൾക്കുള്ള മേച്ചിൽസ്ഥലം ഈ പടിഞ്ഞാറൻ പ്രദേശമായിരിക്കുന്നു. അടുത്ത ഭാവിയിൽ, തീവണ്ടിപ്പാതകളും ജലസേചനസൌകര്യങ്ങളും ഏർപ്പെടുത്തി ഈ പ്രദേശം വളരെ പുഷ്ടിപ്പെട്ടുവരുവാൻ ഇടയുണ്ടു്.

4. **പാററഗോണിയ:**—ഒരു വിധം മരുഭൂസമമായ പീഠഭൂമിയാകുന്നു. ഈ പീഠഭൂമിയിൽ തെക്കും പടിഞ്ഞാറും വശങ്ങളിൽ വെസ്റ്റർലീസ്സു മുഖേന ശീതകാലത്തിൽ കുറച്ചു മഴ കിട്ടുന്നുണ്ടു്. അതുകൊണ്ടു് ആ ഭാഗങ്ങളിൽ ആടുകൾക്കു മേയുവാൻ തക്കവണ്ണം പുല്ലും ചെടികളും വളരുന്നു. എന്നു മാത്രമല്ല, അടുത്ത കാലത്തു്, അവിടെ ചില വയലുകളിൽനിന്നു മണ്ണെണ്ണ കുഴിച്ചെടുക്കുവാനും തുടങ്ങീട്ടുണ്ടു്. അതുകൊണ്ടു പാററഗോണിയ ഫലശൂന്യമായ മരുഭൂമിയല്ല.

അർജൻറീനയിൽ ഗതാഗതസൌകര്യങ്ങൾ ധാരാളമുണ്ടു്. പരാന—പരാഗ്വെ നദികളിൽ ഈ ഭാഗത്തു കപ്പലുകൾക്കു സഞ്ചരിക്കാം. അനവധി തീവണ്ടിപ്പാതകളും ഇവിടെ സ്ഥാപിച്ചിട്ടുണ്ടു്.

## 2. ചില്ലി.

ആൻഡീസ്സ് പർവ്വതത്തിൻേറയും ശാന്തസമുദ്രത്തിൻേറയും ഇടക്കു വീതികുറഞ്ഞു തെക്കുവടക്കു നെടുനീളത്തിൽക്കിടക്കുന്ന ഒരു രാജ്യമാകുന്നു ചില്ലി. ഈ രാജ്യത്തിനു 2,500 നാഴികയോളം നീളമുണ്ടെങ്കിലും 200 നാഴികയിൽ കൂടുതൽ വീ

തി ഒരിടത്തും ഇല്ല. ഭൂപ്രകൃതികൊണ്ടും, കാലാവസ്ഥകൊണ്ടും, ഉല്പന്നങ്ങൾകൊണ്ടും പ്രകൃത്യാ വ്യത്യസ്തമായ മൂന്നു ഭാഗങ്ങളായി ഈ രാജ്യത്തെത്തിരിയ്ക്കാം.

1. ചില്ലിയുടെ വടക്കുഭാഗം മുഴുവനും ഒരു വലിയ മരുഭൂമിയാകുന്നു. "അററക്കാമ" എന്ന ഈ മരുഭൂമി ആൻഡീസ്സിന്റെ rain shadow പ്രദേശമാണെന്നു മുമ്പു പ്രസ്താവിച്ചിട്ടുണ്ടല്ലോ. എന്നാൽ ഇതു ഫലശൂന്യമായ മരുഭൂമിയല്ല. ഈ മരുഭൂമിയിലുള്ള പർവ്വതപാർശ്വങ്ങളിൽനിന്നു ചെമ്പും മററു ഭാഗങ്ങളിൽനിന്നു "നൈട്രൈറവും" ധാരാളം ലഭിക്കുന്നു. വിലപിടിച്ച ഈ രണ്ടു പദാർത്ഥങ്ങളും അന്യരാജ്യങ്ങളിലേക്കു കയററി അയക്കുകയാണു ചെയ്യുന്നതു്. "നൈട്രൈററ" എന്നു പറയുന്നതു ഭൂമിയുടെ ഉപരിഭാഗത്തു വിളയുന്ന ഒരു തരം ഉപ്പാണു്. ഈ ഉപ്പു്, മഴയുണ്ടെങ്കിൽ മണ്ണിൽ അലിഞ്ഞുചേന്നു ഭൂമിക്കു വളമായിത്തീരും. എന്നാൽ അററക്കാമ മരുഭൂമിയിൽ മഴയില്ലാത്തതുകൊണ്ടു് അവിടെ വിളയുന്ന നൈട്രൈററു് എല്ലാം എടുത്തു ശേഖരിക്കുവാൻ സാധിക്കുന്നു. ഇതു വളരെ വിശേഷതരമായ ഒരു വളമാണു്. അതുകൊണ്ടു ലോകത്തിൽ പല രാജ്യങ്ങളിലേയ്ക്കും ഇതു കയററി അയക്കപ്പെടുന്നുണ്ടു്. "ഇകചിക്കു്" "അരീക്ക" എന്നീ തുറമുഖങ്ങളിൽക്കൂടിയാണു് ഈ പദാർത്ഥങ്ങൾ കയററി അയക്കുന്നതു്. ചില്ലിയുടെ സമ്പൽസ്സമൃദ്ധി അധികവും ഈ കച്ചവടത്തെ ആശ്രയിച്ചിരിക്കുന്നു.

വടക്കൻ ചില്ലിയിൽ ചെമ്പും നൈട്രൈററും ഉള്ളതുകൊണ്ടുമാത്രമാണു് ജനങ്ങൾ അധിവസിക്കുന്നതു്. അവിടെയുള്ള ജനങ്ങൾ മിക്കവാറും ഖനനവേലയിൽ ഏപ്പെട്ടിട്ടുള്ളവരുമാണു്. കുടിക്കാൻ വെള്ളമോ കഴിക്കുവാൻ ഭക്ഷണമോ ഈ പ്രദേശത്തു ലഭിക്കുവാൻ പ്രയാസം. വളരെ ദൂരത്തുള്ള ആൻഡീസ്സ് പർവ്വതത്തിലെ പുഴകളിൽനിന്നാണു വെള്ളം കൊണ്ടുവരുന്നതു്. അതുപോലെത്തന്നെ, ചില്ലിയുടെ മദ്ധ്യഭാഗത്തുനിന്നു കടൽമാർഗ്ഗമായൊ റെയിൽ മാർഗ്ഗമായൊ ഭക്ഷ

ന്നസാധനങ്ങളും കൊണ്ടുവരേണ്ടിയിരിക്കുന്നു.

2. ചില്ലിയുടെ മദ്ധ്യഭാഗമാണ് ഏററവും അധിവാസയോഗ്യമായ പ്രദേശം. വാൽപ്പറൈസോ പട്ടണത്തിനു ചുററുമുള്ള ഈ പ്രദേശം ചില്ലിയിൽ വെച്ച് ഏററവും അധികം ഫലപുഷ്ടവും ജനനിബിഡവുമാകുന്നു. ഇവിടത്തെ കാലാവസ്ഥയും ഉല്പന്നങ്ങളും സ്പെയിനിലുള്ളതുപോലെയാണ്. ഗോതമ്പ്, മുന്തിരി, പഴങ്ങൾ എന്നീ മെഡിട്ടറേനിയൻ പദാർത്ഥങ്ങൾ ഇവിടെ വളരുന്നു. മെഡിട്ടറേനിയൻ കാലാവസ്ഥയും ഉല്പന്നങ്ങളും ഉള്ളതുകൊണ്ടു സ്പെയിനോടു സാദൃശ്യമുള്ള ഈ പ്രദേശത്തിൽ, തെക്കെ അമേരിക്കയിലെ മററു ഭാഗങ്ങളെക്കാൾ അധികം സ്പെയിൻകാർ കുടിയേറിപ്പാർക്കുന്നുണ്ട്. കാർഷികപ്രദേശമായ ഈ വിഭാഗത്തിൽ കൃഷി ചെയ്യുന്ന ഭക്ഷണപദാർത്ഥങ്ങളിൽ അധികവും വടക്കൻ ചില്ലിയിൽ ചിലവാകുന്നു. അധികപ്പടിയുള്ളതു പനാമാവഴിയ്ക്കു ന്യൂയോർക്കിലേയ്ക്കു കയററി അയയ്ക്കുകയും ചെയ്യുന്നു. ചില്ലിക്കാവശ്യമുള്ള വ്യവസിത പദാർത്ഥങ്ങൾ, പരുത്തിച്ചരക്കുകൾ, കമ്പിളിച്ചരക്കുകൾ, യന്ത്രസാമഗ്രികൾ മുതലായവ അന്യരാജ്യങ്ങളിൽനിന്നു കൊണ്ടുവരേണ്ടിയിരിക്കുന്നു. ഇംഗ്ലണ്ട്, ജർമ്മനി, ഫ്രാൻസ്, ഐക്യരാജ്യങ്ങൾ എന്നീ രാജ്യങ്ങളുമായിട്ടാണു ചില്ലിയുടെ കച്ചവടം മുഴുവൻ നടക്കുന്നതു്. "വാൽപ്പറൈസൊ" ആണ് പ്രധാന തുറമുഖം. എന്നാൽ ചില്ലിയുടെ തലസ്ഥാനം "സാൻറിയാഗൊ" ആകുന്നു. ഈ പട്ടണം മദ്ധ്യചില്ലിയുടെ മദ്ധ്യഭാഗത്തു 1,800 അടി ഉയരത്തിൽ സ്ഥിതിചെയ്യുന്നു.

3. തെക്കൻചില്ലി കേവലം കാട്ടുപ്രദേശമാകുന്നു. ഇവിടെ കടൽക്കരെ സ്കോട്ട്ലണ്ടിൻേറയും നോർവ്വയുടേയും കടൽക്കരപോലെ ക്രമാതീതമായി മുറിഞ്ഞും കട്ടുംതുക്കായും അസംഖ്യം ദ്വീപുകളോടുകൂടിയും കിടക്കുന്നു. ഇവിടെയുള്ള കാടുകൾ ഇതുവരെ ഉപയോഗപ്പെടുത്താൻ തുടങ്ങീട്ടില്ല. അല്പം

ചില ഇൻഡ്യൻസ് അല്ലാതെ ഇവിടെ വേറെ അധികം ജനങ്ങളും ഇല്ല. തെക്കേ അററം, അർജൻറീനയുടെ തെക്കേ അററംപോലെ, വെസ്റ്റർലീസ്സ് മുഖേന മഴ ലഭിക്കുന്നതുകൊണ്ട് ആടുകളെ വളർത്തത്തക്കവണ്ണം പുല്ലുകളും ചെടികളും മററുമുള്ള പ്രദേശമാകുന്നു.

## 3. ഉറുഗേ്വ

അർജൻറീന, ചില്ലി ഈ രാജ്യങ്ങളെക്കാൾ പ്രാധാന്യം കുറഞ്ഞ ഒരു ചെറിയ രാജ്യമാകുന്നു ഉറുഗേ്വ. ഇവിടെ ഗോതമ്പും ചോളവും കൃഷിചെയ്യുന്നുണ്ട്. എന്നാൽ ആടുവളർത്തലാണ് ജനങ്ങളുടെ പ്രധാന തൊഴിൽ. ഒന്നാന്തരം മേച്ചിൽസ്ഥലങ്ങളുള്ളതുകൊണ്ട് ഈ വ്യവസായം അവിടെ ക്രമപ്രവൃദ്ധമായി ഉയൎന്നുവരുന്നുണ്ട്. മാംസവും ആട്ടിൻരോമവുമാകുന്നു പ്രധാന കയററുമതികൾ. സുഖകരമായ കാലാവസ്ഥയും, ഭൂമിയുടെ ഫലപുഷ്ടിയും, രാജ്യത്തിൻെറ ഉള്ളിലേയ്ക്കു പ്രവേശിക്കുന്നതിന്നുള്ള സൌകര്യവും മററും ഹേതുവായി യൂറോപ്യന്മാർ ധാരാളം ഇവിടെ കുടിയേറിപ്പാർത്തിട്ടുണ്ട്. തനി യൂറോപ്യന്മാർ തന്നെയാണ് ഇവിടത്തെ ജനങ്ങൾ എന്നു പറയാം. "മോണ്ടിവിഡിയോ" എന്ന തലസ്ഥാനനഗരത്തിലാണ് രാജ്യത്തിലെ ജനസംഖ്യയിൽ നാലിലൊരംശത്തോളം പാർത്തുവരുന്നതു്.

## 4. പരാഗേ്വ

ഈ ചെറിയ രാജ്യം സമുദ്രതീരത്തുനിന്നു വളരെദൂരം ഉള്ളിലേയ്ക്കു നീങ്ങി ദക്ഷിണായനരേഖാപ്രദേശത്തു സ്ഥിതിചെയ്യുന്നു. പറയത്തക്ക അഭിവൃദ്ധിയൊന്നും പ്രാപിക്കാതെ താണപടിയിൽ കിടക്കുന്ന ഒരു രാജ്യമാകുന്നു ഇതു്. ജനങ്ങളാകട്ടെ, ഇൻഡ്യൻസും മിശ്രവൎഗ്ഗങ്ങളും മാത്രമേ അവിടെ ഉള്ളു. കന്നുകാലിവളർത്തലാണു പ്രധാനമായ വ്യവസായം. അതുകൊണ്ട് ഇവിടെനിന്നു കന്നുകാലികളും തോലും

കയററി അയക്കപ്പെടുന്നു. കച്ചവടം അധികവും നടക്കുന്നതു് പരാന നദിയിൽകൂടിയാണു്. രാജ്യത്തിന്റെ തലസ്ഥാനമായ "അസൻഷ്യൻ" ബോണസ്സ് അയഴ്സ്സമായി തീവണ്ടിപ്പാതകൊണ്ടു് സംഘടിക്കപ്പെട്ടിട്ടുണ്ടു്.

---

## അദ്ധ്യായം 6.

## ഉഷ്ണമേഖലാപ്രദേശങ്ങൾ

തെക്കെ അമേരിക്കയിലുള്ള അധികരാജ്യങ്ങളും ഉഷ്ണമേഖലയിലാണു സ്ഥിതി ചെയ്യുന്നതു്. ഇവയിൽ സവ്വ പ്രധാനമായിട്ടുള്ളതു ബ്രസീൽ രാജ്യമാകുന്നു-

### 1. ബ്രസീൽ

തെക്കെ അമേരിക്കയിലെ ഏററവും വലിയ രാജ്യമാകുന്നു ബ്രസീൽ. ഇതിന്നു് ആസ്ത്രേലിയ വൻകരയേക്കാൾ വലപ്പം കൂടും. എന്നാൽ ഈ വലിയ രാജ്യം ഇന്നും പ്രാകൃതാവസ്ഥയിൽ കിടക്കുന്നു. മനുഷ്യപ്രയത്നംകൊണ്ടു പുഷ്ടിപ്പെടുത്താവുന്നതായ പല ശക്തികളും പ്രകൃതീദേവി ഇവിടെ സംഭരിച്ചിട്ടുണ്ടു്. അവയെല്ലാം ഇപ്പോൾ അന്തല്ലീനമായി കിടക്കുന്നു. അതുകൊണ്ടു ബ്രസീലിന്നു ശോഭനമായ ഒരു ഭാവിയുണ്ടെന്നു ദീഘദശനം ചെയ്യാം. അന്തർല്ലീനമായി കിടക്കുന്ന ഭൌതികശക്തികളെ പ്രായോഗികങ്ങളാക്കുന്നതായാൽ, ബ്രസീൽ, ഇതരരാജ്യങ്ങൾക്കാവശ്യമുള്ള പല പദാത്ഥങ്ങളുടേയും കലവറയായിത്തീരും.

ഈ വലിയ രാജ്യത്തെ 3 പ്രാകൃത വിഭാഗങ്ങളായിത്തിരിക്കാം;—

1. **അമേസോൺ തടം:—** അതിഗഹനങ്ങളായ ഉഷ്ണമേഖലാക്കാടുകൾ നിറഞ്ഞ വിസ്തൃതമായ പ്രദേശമാകുന്നു ഇതു്. എന്നാൽ നിബിഡമായി വളന്നിരിക്കുന്ന വൃക്ഷ

സസ്യാദികൾകൊണ്ടു ദുർഗ്ഗമമായിത്തീൎന്നിരിക്കുന്ന പ്രദേശത്തു ജനങ്ങൾ അധികമില്ല. പൂർവ്വനിവാസികളായ കുറെ ഇൻഡ്യൻസ് മാത്രമേ അവിടെ പാൎക്കുന്നുള്ളൂ. ഇവിടെ സുഭിക്ഷമായി പ്രകൃത്യാ ഉണ്ടാകുന്ന റബ്ബറിന്നു് ഒരു കാലത്തു ലോകത്തിൽ വലിയ ആവശ്യവും വിലയുമുണ്ടായിരുന്നു. എന്നാൽ ഇതരരാജ്യങ്ങളിൽ റബ്ബർ നട്ടുവളൎത്തുവാൻ തുടങ്ങിയതോടുകൂടി "പാരാറബ്ബർ" എന്ന സുപ്രസിദ്ധമായ ഈ റബ്ബറിന്റെ പ്രാധാന്യം കുറഞ്ഞുപോയി. അമേസോൺ നദീമുഖത്തുള്ള "പാര" തുറമുഖത്തിൽക്കൂടി കയററി അയക്കുന്നതുകൊണ്ടാണ് "പാരാറബ്ബർ" എന്ന പേരുണ്ടായതു്. നദീമുഖത്തുനിന്നു് ഒരായിരം നാഴിക ഉള്ളിലേയ്ക്കു നീങ്ങി നീഗ്രോ നദി അമേസോൺ നദിയോടു സംയോജിക്കുന്ന സ്ഥലത്തു സ്ഥിതിചെയ്യുന്ന "മനോവാസ്സു" എന്ന പട്ടണം പുറമുള്ള റബ്ബർ ശേഖരിക്കുന്നതിന്നുള്ള സങ്കേതമാണ്. ഈ രണ്ടു പട്ടണങ്ങളിലൊഴിച്ചു് അമേസോൺ തടത്തിൽ മറെറങ്ങും ആരോഗ്യത്തോടുകൂടി സസുഖം പാൎക്കുവാൻ പ്രയാസം.

2. **ബ്രസീലിയൻ ഉന്നതതടം:—** ഈ പ്രദേശവും അധികം ഉപയോഗിക്കാതെ കിടക്കുന്നതാണ്. എന്നാൽ ഇതിന്റെ കിഴക്കുവശത്തു് ഇപ്പോൾ ഇരുമ്പു ഖനനം ചെയ്യുന്നുണ്ടു്. ലോഹഖനികൾ സുലഭമായ ഈ പ്രദേശം വേണ്ടുംവണ്ണം ഉപയോഗിച്ചുതുടങ്ങിയാൽ ഇവിടത്തെ ധനപുഷ്ടി കൂടുന്നതിന്നും ജനസംഖ്യ വൎദ്ധിക്കുന്നതിന്നും ഇടയുണ്ടു്.

3. **കിഴക്കെ തീരപ്രദേശം:—** ബ്രസീലിയൻ ഉന്നതതടത്തിന്റേയും അത്‌ലാന്തിക് സമുദ്രത്തിന്റേയും മദ്ധ്യേ കിടക്കുന്ന ഈ വീതികുറഞ്ഞ പ്രദേശമാണ് ബ്രസീലിൽ ഏററവും പ്രധാനമായിട്ടുള്ളതു്. ജനങ്ങൾ അധികം പാൎക്കുന്നതും ഇവിടെത്തന്നെയാണ്. പോർച്ചുഗീസ്സുകാരും, കാപ്പിരികളും, മിശ്രവൎഗ്ഗങ്ങളും കൂടിയ ഒരു ജനസമുദായമാകു

ന്നു അവിടെ ഉള്ളതു്.

ഈ തീരപ്രദേശത്തെ 3 ഭാഗമായിത്തിരിക്കാം. അതിൽ മദ്ധ്യഭാഗത്തിൽ ജനങ്ങൾ അധികം നിബിഡമായിപ്പാൎക്കുന്നു. ഇതു് കാപ്പികൃഷിക്ക പ്രസിദ്ധപ്പെട്ട പ്രദേശമാണു്. ലോകത്തിൽ ഉണ്ടാകുന്ന കാപ്പിയിൽ മുക്കാൽ അംശത്തോളം ബ്രസീലിലാണുണ്ടാകുന്നതെന്നു് അറിഞ്ഞിരിക്കുക. ഇതു് ഈ മദ്ധ്യഭാഗത്താണു്. ഇവിടെ കാപ്പികൃഷിക്ക പററിയതായ മണ്ണും, കാലാവസ്ഥയും, മഴയും, മലഞ്ചെരിവുകളും ഉണ്ടു്. "സാവൊ പോളൊ" എന്ന പട്ടണം കാപ്പിക്കുരു ശേഖരിക്കുന്നതിനുള്ള സങ്കേതമാകുന്നു. ഈ പട്ടണത്തിൽ പരുത്തിമുതലായ വ്യവസായങ്ങളും ഉണ്ടു്. ഈ പട്ടണത്തിൽ നിന്നു കാപ്പിയും മററു ചരക്കുകളും "സാൻടോസ്സ്", "റിയോഡിജനിറൊ" എന്നീ തുറമുഖങ്ങൾ വഴിയായി കയററി അയക്കുന്നു. റിയോഡിജനിറൊ, ബ്രസീലിന്റെ തലസ്ഥാനവുമാകുന്നു. ഇവിടെ ഒരൊന്നാന്തരം തുറമുഖമുണ്ടു്. അതു പ്രകൃതിനിൎമ്മിതമാകുന്നു. പരുത്തിവ്യവസായം ഈ പട്ടണത്തിലും നടക്കുന്നുണ്ടു്.

തീരപ്രദേശത്തിന്റെ തെക്കെ ഖണ്ഡം ശീതോഷ്ണമേഖലയിലാണു കിടക്കുന്നതു്. അതുകൊണ്ടു യൂറോപ്യന്മാർ അവിടെ ധാരാളം അധിവസിക്കുന്നു. കന്നുകാലികളേയും ചെമ്മരിയാടുകളേയും വളൎത്തുകയാണു ഇവിടെ ജനങ്ങൾക്കു പ്രധാന തൊഴിൽ. ഇതുകൊണ്ടു മാംസം കയററി അയക്കുന്ന വ്യവസായവും അവിടെ നടന്നുവരുന്നു.

തീരപ്രദേശത്തിന്റെ ഉത്തരഖണ്ഡം കാൎഷികമായി വളരെ പുഷ്ടിപ്പെട്ടു വന്നിട്ടുണ്ടു്. കരിമ്പു, പരുത്തി, പുകയില, കൊക്കൊ എന്നീ പദാൎത്ഥങ്ങളാണു് ഇവിടെ കൃഷി ചെയ്യുന്നതു്. കൃഷികളിലെല്ലാം വേലചെയ്യുന്നതു് അധികവും കാപ്പിരികളാകുന്നു. കരിമ്പുകൃഷിക്ക വളരെ പററിയ സ്ഥലമാണെങ്കിലും, ജാവയിലൊ ക്യൂബയിലോ ഉണ്ടാകുന്ന

തുപോലെ കരിമ്പ് ഇവിടെ ഉണ്ടാകുന്നില്ല. "പെർനാംബ്യൂക്കോ" എന്ന തുറമുഖത്തിൽക്കൂടിയാണ് പഞ്ചസാര കയററി അയക്കുന്നത്. പുകയിലയും കൊക്കോവും "ബാഹിയാ" പട്ടണത്തിനു ചുററും കൃഷിചെയ്യുന്നു. രണ്ടും ബാഹിയാ തുറമുഖം വഴിയായി കയററി അയക്കയും ചെയ്യുന്നു. ഐക്യരാജ്യങ്ങൾ കഴിഞ്ഞാൽ പിന്നെ ഏററവും അധികം പുകയിലകൃഷി നടക്കുന്നതു ബ്രസീലിലാണ്. ഇവിടെയുണ്ടാകുന്ന പരുത്തികൊണ്ട് ഇവിടെത്തന്നെ വ്യവസായങ്ങൾ നടത്തുന്നു.

## 2. മററുരാജ്യങ്ങൾ

ഗയാന 3 ഖണ്ഡങ്ങളായി ബ്രിട്ടീഷ്, ഡച്ച്, ഫ്രഞ്ച് എന്നീ 3 വിദേശശക്തികളുടെ അധീനത്തിലാണ്. തെക്കെ അമേരിക്കയിൽ ഗയാന മാത്രമേ സ്വാതന്ത്ര്യം അനുഭവിക്കാത്ത രാജ്യമുള്ളൂ. ഈ രാജ്യത്തിൻെറ സമുദ്രതീരപ്രദേശം കരിമ്പിൻതോട്ടങ്ങളെക്കൊണ്ടു നിറഞ്ഞിരിക്കുന്നു. ആഫ്രിക്കൻ കാപ്പിരികളും ഇന്ത്യക്കാരുമാണ് ഈ തോട്ടങ്ങളിൽ വേലചെയ്യുന്നതു്. ഇവിടെനിന്നു പ്രധാനമായി കയററി അയക്കുന്നതു പഞ്ചസാരയാകുന്നു. ഗയാനാ ഉന്നത തടങ്ങളിൽ സ്വർണ്ണം, വൈരം മുതലായ ലോഹങ്ങൾ സമൃദ്ധിയായുണ്ട്. എന്നാൽ ഈ ലോഹഖനികൾ വേണ്ടതുപോലെ ഉപയോഗിച്ചു തുടങ്ങീട്ടില്ല.

വെനിസൂല പർവ്വതപ്രദേശവും സമനിലങ്ങളും കൂടി കലന്നതാണ്. ഇതിൽ പർവ്വതപ്രദേശം അധികം സുഖകരമായതുകൊണ്ടു ജനങ്ങൾ അധികം അവിടെ താമസിക്കുന്നു. ഇവിടെ കാപ്പികൃഷി നടക്കുന്നുണ്ട്. സമുദ്രതീരത്തുള്ള സമനിലങ്ങളിൽ പരുത്തി, കൊക്കൊ, പുകയില മുതലായതും കൃഷിചെയ്യുന്നു. കൊക്കൊ ആണ് പ്രധാനമായി കയററി അയക്കുന്നതു്. തലസ്ഥാന നഗരമായ "കാരക്കാസ്സ്"

3,000 അടി ഉയരത്തിൽ, കാപ്പികൃഷി നടക്കുന്ന പ്രദേശത്തു സ്ഥിതി ചെയ്യുന്നു.

പർവ്വതപ്രദേശങ്ങളായ കൊളംബിയ, ഇക്വഡോർ, പെറു, ബൊളിവിയ എന്നീ രാജ്യങ്ങൾ ഭൂപ്രകൃതികൊണ്ടും കാലാവസ്ഥകൊണ്ടും മററും ഏകദേശം ഒരേ സ്വഭാവത്തോടുകൂടിയവയാകുന്നു. ഇവയിൽ, ബൊളിവിയ ഒഴിച്ചു മററെല്ലാ രാജ്യങ്ങൾക്കും പടിഞ്ഞാറു സമുദ്രതീരപ്രദേശവും, മദ്ധ്യത്തിൽ തന്നി പർവ്വതപ്രദേശവും, കിഴക്കുഭാഗം പർവ്വതപാർശ്വങ്ങളുമുണ്ട്. ഇതിൽ തന്നി പർവ്വതപ്രദേശമാണ് ഏററവും സുഖകരവും ജനങ്ങൾ അധികം തിങ്ങിപ്പാർക്കുന്നതും പുഷ്ടിപ്പെട്ടിട്ടുള്ളതുമായ ഭാഗം. ഈ പ്രദേശത്തിൽ, ചെമ്പു, തകരം, പ്ലാററിനം, നൈട്രെററ് മുതലായ വിലപിടിച്ച പലതരം ലോഹങ്ങൾ നിക്ഷേപിച്ചിട്ടുണ്ട്. മണ്ണെണ്ണയുള്ള പല ഭാഗങ്ങളും ഇവിടെയുണ്ട്. ബൊളിവിയ, പർവ്വതങ്ങളുടെ ഇടയിൽ കിടക്കുന്ന ഒരു പീഠഭൂമിയാകുന്നു. ബൊഗോട്ടാ, ക്വിറെറാ, ലീമ, ലാപ്പാസ്സ്, പൊട്ടോസി എന്നീ പട്ടണങ്ങൾ സ്ഥിതിചെയ്യുന്നതു് എവിടെയെന്നു നോക്കുക. ഇതിൽ പൊട്ടോസി, വെള്ളി ഖനനംചെയ്യുന്ന സ്ഥലമാകുന്നു.

ആൻഡീസ് പർവ്വതപ്രദേശത്തിൻെറ ലോഹസമൃദ്ധികൊണ്ടാണ് സ്പെയിൻകാർ അവിടേക്കാകർഷിക്കപ്പെട്ടതെന്നു മുമ്പു പ്രസ്താവിച്ചുവല്ലോ. ഇൻഡ്യൻസിൻെറ സന്തതിപരമ്പരകളാണ് ഈ രാജ്യങ്ങളിൽ ഇപ്പോഴും അധികമുള്ളതു്. അതുകൊണ്ട്, ചില്ലി, അർജൻറീന, ബ്രസീൽ മുതലായ രാജ്യങ്ങളെപ്പോലെ ഈ രാജ്യങ്ങൾ അഭിവൃദ്ധിപ്പെട്ടുവന്നിട്ടില്ല. ലോകത്തിലെ പ്രധാന നാവികപഥങ്ങളിൽനിന്നു വിദൂരമായിക്കിടക്കുന്ന ഈ രാജ്യങ്ങൾക്ക് ഇതരരാജ്യങ്ങളുമായി അധികം സമ്പർക്കമുണ്ടാവാനും സൌകര്യമുണ്ടായിട്ടില്ല. എന്നാൽ പനാമാതോട് തുറന്നതോടുകൂടി, ഈ രാജ്യങ്ങളി

ലെ തുറമുഖങ്ങളിൽനിന്നു—തുറമുഖങ്ങൾ പെരിന്ന മാത്രമേയുള്ളൂ—ഐക്യരാജ്യങ്ങളിലെ കിഴക്കേതീരത്തേയ്ക്കും യൂറോപ്പിന്റെ പടിഞ്ഞാറെ തീരത്തേയ്ക്കുമുള്ളദൂരം ചുരുങ്ങിവരികയും, തദ്വാരാ അവയുമായുള്ള ഇടവാടുകളും കച്ചവടവും വർദ്ധിച്ചുവരികയും ചെയ്തുതുടങ്ങിയിട്ടുണ്ട്.

——∘∘∘——

## അദ്ധ്യായം 7

## വടക്കേ അമേരിക്ക

ഭൂഗോളം പരിശോധിക്കുന്നതായാൽ, വടക്കെ അമേരിക്ക ഇന്ത്യയുടെ ശരിക്ക് എതുവശത്താണു സ്ഥിതിചെയ്യുന്നതെന്നു കാണാം. 100° പടിഞ്ഞാറുള്ള ധ്രുവകരേഖ നോക്കുക. ഈ രേഖ ഏകദേശം വടക്കെ അമേരിക്കയുടെ മദ്ധ്യത്തിൽകൂടികടന്നു പോകുന്നു. മെക്സിക്കൊ പട്ടണം ഈ രേഖയ്ക്കടുത്താണ്. മദിരാശിയിൽ രാത്രി 12 മണിസമയത്തു മെക്സിക്കോവിൽ എത്ര മണിയായിരിക്കുമെന്നു കണക്കാക്കി നോക്കുക.

തെക്കുവടക്കു 6,000 നാഴിക നീളത്തിൽക്കിടക്കുന്ന ഈ ഭൂഖണ്ഡം വലുപ്പംകൊണ്ടു ലോകത്തിൽ മൂന്നാമത്തേതാകുന്നു. ഇതിന്നു് ആസ്ട്രേലിയയുടെ രണ്ടര ഇരട്ടി വലുപ്പമുണ്ട്. എന്നാൽ വളരെഭാഗം പർവ്വതങ്ങളായും, മഴയില്ലാത്ത പ്രദേശങ്ങളായും, മഞ്ഞുമൂടിയ സ്ഥലങ്ങളായും അധിവാസയോഗ്യമല്ലാതെ കിടക്കുന്നു.

## ഭൂപ്രകൃതി

വടക്കെ അമേരിക്കയും തെക്കെ അമേരിക്കയും തമ്മിൽ ആകൃതിയിലും പ്രകൃതിയിലും സാമ്യമുണ്ട്. രണ്ടു വൻകരകളുടേയും വടക്കുഭാഗം വീതികൂടിയും, തെക്കുഭാഗം വീതി കുറഞ്ഞു കൂർത്തുമിരിക്കുന്നു. തെക്കെ അമേരിക്കയിലെപ്പോലെ

വടക്കെ അമേരിക്കയിലും പടിഞ്ഞാറഭാഗം പൎവ്വതപ്രദേശവും മദ്ധ്യഭാഗം സമനിലങ്ങളും, കിഴക്കുഭാഗം ഉന്നതതടങ്ങളുമാകുന്നു.



വടക്കേ അമേരിക്ക—ഭൂപ്രകൃതി.

**പശ്ചിമപൎവ്വതപ്രദേശം:—** തെക്കെ അമേരിക്കയി

ലെ ആൻഡീസ്സ് പർവ്വതത്തിൻെറ തുടർച്ചയായി വടക്കെ അമേരിക്കയുടെ പടിഞ്ഞാറവശത്തു റോക്കിപർവ്വതനിരകൾ തെക്കുവടക്കു നീണ്ടുകിടക്കുന്നു. റോക്കി, ഹിമാലയപർവ്വതംപോലെ പലേ നിരകളായിട്ടാണു കിടക്കുന്നതു്. വാസ്തവത്തിൽ റോക്കി പർവ്വതമെന്നുള്ള പേരു് എല്ലാ നിരകളുടേയും കിഴക്കെ അററത്തെ നിരക്കുള്ളതാകുന്നു. റോക്കിയുടെ പടിഞ്ഞാറവശത്തു് അതിന്നേകദേശം സമാന്തരമായി പലേ നിരകളുമുണ്ടു്. വടക്കുഭാഗത്തു ഇവയെല്ലാം വളരെ അടുത്തടുത്തു കിടക്കുന്നു. പടിഞ്ഞാറെ അററത്തു കടൽക്കരസ്സൂടുത്തു കിടക്കുന്ന നിരയ്ക്കു "കോസ്റ്റ്റെയിഞ്ചു്" എന്നാണു പേരു്. ഇതു കാലിഫോർണിയയുടെ തെക്കെ അററംവരെ നീണ്ടുകിടക്കുന്നുണ്ടു്. വടക്കുഭാഗത്തു കോസ്റ്റ്റെയിഞ്ചിന്നു കിഴക്കായി "സൽക്കിക്ക്" പർവ്വതവും അതിന്നും കിഴക്കു റോക്കിയും, ഇവയുടെ ഇടയിലായി പലേ പീഠഭൂമികളുമാണുള്ളതു്. മദ്ധ്യഭാഗത്തു കോസ്റ്റ്റെയിഞ്ചിൻെറ കിഴക്കുവശം "കാസ്കേയ്ഡ്" പർവ്വതവും "സീറാനിവാഡയും" ഇടക്കു കാലിഫോർണിയതാഴ്വരയും കിടക്കുന്നു. കാസ്കേയ്ഡിൻേറയും സീറാനിവാഡയുടേയും കിടക്കു റോക്കിയുടെ പടിഞ്ഞാറായി വളരെ വിസ്താരത്തിലുള്ള പീഠഭൂമികളാകുന്നു. തെക്കുവശത്തു വീണ്ടും നിരകൾ അടുത്തുവന്നു സംഗമിച്ചു അവസാനം ഒററനിരയായി തെക്കെ അമേരിക്കയിലേക്കു പ്രവേശിക്കുന്നു. ഇങ്ങിനെ ഈ പർവ്വതപംക്തികളുടെ ഇടയിലുള്ള പീഠഭൂമികൾ വടക്കുഭാഗത്തു വീതികുറഞ്ഞും, മദ്ധ്യത്തിൽ വളരെ വീതികൂടിയും, തെക്കുവശത്തു വീണ്ടും വീതികുറഞ്ഞും രൂപീകരിക്കപ്പെട്ടിരിക്കുന്നു.

**മദ്ധ്യസമതലം:**—റോക്കിയുടേയും കിഴക്കൻ ഉന്നതതടങ്ങളുടേയും മദ്ധ്യേ കിടക്കുന്ന ഭാഗം മുഴുവനും ഒരു സമതലമാകുന്നു. ഈ സമതലത്തെ രണ്ടായി ഭാഗിക്കാം:—(1) വടക്കു ഹഡ്സൻ ഉൾക്കടലിൻെറ ചുററുമുള്ള ഭാഗം. (2) തെക്കു മിസ്സിസിപ്പീതടം. ഇതിൽ മിസ്സിസിപ്പീതടം പൊ

തുവായി പറയുമ്പോൾ ഒരു സമനിലമാണെങ്കിലും എല്ലാ ഭാഗവും ഒരേ ഉയരത്തോടുകൂടിയതല്ല. ഇതിൻെറ ഏററവും താഴ്ന്ന ഭാഗത്തിനു് 600 അടി മാത്രമേ ഉയരമുള്ളൂ. എന്നാൽ ഏററവും താഴ്ന്ന മദ്ധ്യഭാഗത്തുനിന്നു പടിഞ്ഞാട്ടും കിഴക്കോട്ടും ചെല്ലുന്തോറും സമതലത്തിന്നു് ഉയരം കൂടിവരുന്നു. പടിഞ്ഞാറഭാഗത്തു് ഇങ്ങിനെ ഉയൎന്നു് ഉയൎന്നു റോക്കിയുടെ അടിവാരത്തിലെത്തുമ്പോൾ 4,000 അടിയോളം പൊക്കം കാണുന്നുണ്ടു്. സമതലത്തിൻെറ ക്രമോന്നതമായ ഈ പടിഞ്ഞാറേ ഭാഗത്തിനു "പ്രെയറീസ്സ്" എന്നു പേർ. പല പതനങ്ങളായ ഈ ഭാഗത്തിലധികവും ഗോതമ്പുകൃഷിക്കുപയോഗപ്പെടുത്തിവരുന്നു.

**കിഴക്കൻ ഉന്നതതടങ്ങൾ:—** ഗ്രീൻലണ്ടു പീഠഭൂമി, ലാബ്രഡോർ പീഠഭൂമി, അപ്പലേഷ്യൻ ഉന്നതതടം ഇവ മൂന്നും കൂടിയതാണു് കിഴക്കൻ ഉന്നതതടങ്ങൾ. ഇതിൽ ഗ്രീൻലണ്ടു് വൻകരയിൽനിന്നു വേറിട്ടുകിടക്കുന്ന ഒരു വലിയ ദ്വീപാകുന്നു. മററ രണ്ടു പ്രദേശങ്ങളേയും സെൻറ് ലോറൻസ് നദീതടം വേർതിരിക്കുന്നു. ലാബ്രഡോർ പീഠഭൂമിയും അതിനോടനുബന്ധിച്ചു് ഹഡ്സൻ ഉൾക്കടലിലേക്കു ചരിഞ്ഞുകിടക്കുന്ന സമനിലങ്ങളുംകൂടി ആകപ്പാടെ ഒരു പരിചയുടെ ആകൃതിയിലിരിക്കുന്നതുകൊണ്ടു് അതിന്നു പൊതുവായി "ലോറൻഷ്യൻ ഷീൽഡു്" എന്നു പേർ പറയാറുണ്ടു്. അപ്പലേഷ്യൻ പൎവ്വതപ്രദേശം, അലിഗനി, ബ്ളൂറിഡ്ജ് എന്നീ പൎവ്വതങ്ങളോടും അവയോടനുബന്ധിച്ചു കിടക്കുന്ന പല താഴ്വരകളോടുംകൂടിയതാകുന്നു. വടക്കുഭാഗത്തു് ഈ ഉന്നതതടങ്ങൾ കടൽക്കരയ്ക്കു നന്നേ അടുത്തു കിടക്കുന്നു. അവിടെ കടൽത്തീരം വളരെ മുറിവുകളോടും തുറമുഖങ്ങളോടും കൂടിയിരിക്കുന്നു. തെക്കുഭാഗത്തു് ഉന്നതതടത്തിന്നും കടൽക്കരയ്ക്കും മദ്ധ്യേയുള്ള തീരപ്രദേശം ഒരു സമതലമാകുന്നു. ഈ സമതലം അതിൻെറ തെക്കെ അററത്തു മിസ്സിസിപ്പീതടവുമായി

സംയോജിച്ചിരിക്കുന്നു.

**നദികളും തടാകങ്ങളും:**— വടക്കെ അമേരിക്കയിലെ പ്രധാന ജലവിഭാഗി റോക്കിപർവ്വതം തന്നെയാകുന്നു. അപ്പലേഷ്യൻ പർവ്വതവും മദ്ധ്യസമതലത്തിന്റെ മദ്ധ്യഭാഗവും വേറെ രണ്ടു ചെറിയ ജലവിഭാഗികളാകുന്നു. ഈ പ്രദേശങ്ങളിൽനിന്നു 3 സമുദ്രങ്ങളിലേക്കും നദികൾ ഒഴുകുന്നുണ്ട്. ഇതിൽ ആർട്ടിക്ക് സമുദ്രത്തിലേക്കൊഴുകുന്ന മിക്ക നദികളും, വളരെ വലുപ്പമുള്ളവയാണെങ്കിലും ഉപയോഗശൂന്യങ്ങളാണ്. ശീതകാലത്തിൽ അവയിലെ വെള്ളം ഉറച്ചു മഞ്ഞുകട്ടിയായിത്തീരുന്നു. എന്നാൽ നെൽസൺ നദി, കനഡയിലെ ഗോതമ്പു കൊയ്യേുടുക്കുന്ന കാലത്തു, മഞ്ഞിന്റെ ബാധകൂടാതെയിരിക്കുന്നു. അതുകൊണ്ടു് ഈ നദീമുഖത്തുള്ള തുറമുഖത്തിൽക്കൂടി ഗോതമ്പു് ഇംഗ്ലണ്ടിലേക്കു കൊണ്ടുപോകാൻ സാധിക്കുകയും ചെയ്യുന്നു.

അത്ലാന്തിക് സമുദ്രത്തിലേയ്ക്കൊഴുകുന്ന നദികളിൽ പ്രാഥമ്യം വഹിക്കുന്നതു് സെൻറലോറൻസ് നദിയാകുന്നു. അത്ലാന്തിക് സമുദ്രതീരം മുതൽ ഈ നദിയിൽക്കൂടി വൻകരയുടെ മദ്ധ്യത്തിലേയ്ക്കു് ഏകദേശം രണ്ടായിരം നാഴികയോളം കപ്പൽഗതാഗതത്തിനു സൌകര്യമുണ്ടു്. ഇതിന്നിടക്കു കടന്നുപോകേണ്ടതായ തടാകങ്ങളെ പരിശോധിച്ചു നോക്കുക. സുപ്പീരിയർ തടാകത്തിന്റെ പടിഞ്ഞാറെ തീരം വരെ കപ്പലുകൾക്കു ചെല്ലാം. അവിടെ സ്ഥിതിചെയ്യുന്ന പോർട്ടു് ആർതർ എന്ന തുറമുഖത്തിൽക്കൂടിയാണു ഗോതമ്പു അധികവും കപ്പൽകയററി യൂറോപ്പിലേയ്ക്കയയ്ക്കുന്നതു്. തടാകങ്ങളുടെ ഇടയ്ക്കുള്ള നദീഭാഗങ്ങളിൽ പലേടത്തും വെള്ളച്ചാട്ടങ്ങൾകൊണ്ടുള്ള പ്രതിബന്ധമുണ്ടെങ്കിലും അവിടങ്ങളിലെല്ലാം പ്രത്യേകം തോടുകൾ വെട്ടിയുണ്ടാക്കി ഗതാഗതം സുഗമമാക്കിത്തീർത്തിരിക്കുന്നു. "നയാഗ്രാ" എന്ന സുപ്രസിദ്ധമായ വെള്ളച്ചാട്ടം "ഏറി" "ഒണ്ടാരിയൊ", എന്നീ തടാകങ്ങളു

ടെ ഇടക്ക കിടക്കുന്നു. ഒരുനൂററഩപതടി ഉയരത്തിൽനിന്നു വീഴുന്ന ഈ ജലപാതത്തിൽനിന്നു വിദ്യുച്ഛക്തി സ്വരൂപിച്ചു ഐക്യരാജ്യങ്ങളിലേയും കനഡയിലേയും പല പട്ടണങ്ങളിലും വിളക്കുവെപ്പു്, വ്യവസായ യന്ത്രപ്രവൎത്തനം മുതലായവ നടത്തിവരുന്നു.

അപ്പലേഷ്യൻ ജലവിഭാഗിയിൽനിന്നു കിഴക്കോട്ടൊഴുകുന്ന നദികളിൽ പ്രധാനമായിട്ടുള്ളതു് "ഹഡ്സൺ" നദിയാകുന്നു. ഈ നദീതാഴ്വരയിൽക്കൂടിയാണു് അപ്പലേഷ്യൻ ഉന്നത തടങ്ങളിലേക്കു പ്രവേശിക്കുവാനുള്ള പ്രധാനമാൎഗ്ഗം.

മിസ്സിസിപ്പീനദിയും അതിൻെറ പോഷകനദികളും. പരിശോധിച്ചുനോക്കുക. വടക്കേ അമേരിക്കയിലെ മൂന്നു ജലവിഭാഗികളിൽനിന്നും ഉത്ഭവിക്കുന്ന നദികൾ മിസ്സിസിപ്പീ തടത്തിലുണ്ടു്. പ്രധാന പോഷകനദിയായ "മിസ്സോറി" വാസ്തവത്തിൽ മിസ്സിസിപ്പീയേക്കാൾ നീളം കൂടിയതാകുന്നു. റോക്കിയുടെ അടിവാരത്തിൽനിന്നു പുറപ്പെടുന്ന മിസ്സോറിയുടെ ഉത്ഭവസ്ഥാനം മുതൽ മിസ്സിസിപ്പീയുടെ സമുദ്രപതനംവരെയുള്ള നീളം അളന്നുനോക്കുക. മിസ്സോറി–മിസ്സിസിപ്പിയാണു് ലോകത്തിൽവെച്ചു ഏററവും അധികം നീളമുള്ള നദി. എന്നുമാത്രമല്ല, ഏകദേശം മിസ്സോറിയുടെ ഉല്പത്തിസ്ഥാനംവരെ ഈ നദി ഗതാഗതസൌകൎയ്യമുള്ളതുമാണു്.

ശാന്തസമുദ്രത്തിലേക്കൊഴുകുന്ന നദികളെല്ലാം, വടക്കൻ നദികളെപ്പോലെ, ഉപയോഗശൂന്യങ്ങളാകുന്നു. യൂക്കോൺ നദി മഞ്ഞുമൂടിയ "ബെറിങ്ങ്" കടലിൽച്ചെന്നു വീഴുന്നു. എന്നാൽ മററു നദികൾ മഞ്ഞിൻെറ ബാധകൊണ്ടല്ല ഉപയോഗമില്ലാതായിട്ടുള്ളതു്. അവയെല്ലാം പൎവ്വതനിരകളുടെ ഇടയിലുള്ള പീഠഭൂമികളിൽക്കൂടി ഒഴുകുന്നു. പീഠഭൂമികളിലുള്ള അഗാധമായ താഴ്വരകളിൽക്കൂടി ഒഴുകുന്നതുകൊണ്ടു അവയൊന്നും ഗതാഗതസൌകൎയ്യമുള്ളവയല്ല. എന്നാൽ "ഫ്രെയിസർ" "കുളംബിയ" എന്നീ നദികൾ "സാൽമൺ" എന്ന പ്രത്യേ

കതരം മത്സ്യത്തിന്നു കീർത്തിപ്പെട്ട നദികളാകുന്നു. അത്യുന്നതങ്ങളായ പർവ്വതങ്ങളുടെ ഇടയിൽ വളഞ്ഞുതിരിഞ്ഞു താഴ്വരകളിൽക്കൂടി ഒഴുകുന്ന ഈ നദികളുടെ തടപ്രദേശം പ്രകൃതിരമണീയവുമാകുന്നു.

പീഠഭൂമികളിൽക്കൂടി ഒഴുകുന്ന മറെറാരു വലിയ നദിയാകുന്നു "കൊളറാഡൊ". ഈ നദി "റോക്കീപർവ്വതത്തിലെ മഞ്ഞുരുകി ശക്തിയോടുകൂടി നിറഞ്ഞൊഴുകുന്നു. ഒഴുക്കിൻെറ അതിയായ ശക്തികൊണ്ടു് നദിയുടെ അടിത്തട്ടു ഉടഞ്ഞുടഞ്ഞു കാലാന്തരത്തിൽ നദി വളരെ അഗാധമുള്ളതായിത്തീർന്നിട്ടുണ്ടു്. സാധാരണ മഴയുള്ള പ്രദേശങ്ങളിൽ നദിയുടെ ഇരുകരകളും ക്രമേണ ഉടഞ്ഞുപോയി ഉയരം കുറഞ്ഞുവരാറുണ്ടു്. എന്നാൽ കൊളറാഡൊ തടത്തിൽ പത്തിഞ്ചിൽ കൂടുതൽ മഴയില്ല. അതുകൊണ്ടു് ഈ നദിയുടെ ഇരുവശവും ലേശംപോലും തേഞ്ഞു പോകാതെ കുത്തനെയായി നില്ക്കുന്നു. ഇങ്ങനെ, ഒഴുക്കിൻെറ ശക്തികൊണ്ടു നദിയുടെ അടിത്തട്ടു താഴ്ന്നുപോകയും, മഴയുടെ മട്ടിനമില്ലാത്തതുകൊണ്ടു കരകൾക്കു ഹാനി തട്ടാതിരിക്കയും ചെയ്യുന്നതുമൂലം, കുത്തനെയും അത്യഗാധമായുമിരിക്കുന്ന താഴ്വരകളിൽക്കൂടിയാണു് ഈ നദി പല ദിക്കിലും ഒഴുകുന്നതു്. ഇത്തരം അഗാധമായ ഭാഗത്തിന്നു "കാനിയോൺ" എന്നു് ഈ പ്രദേശങ്ങളിൽ പേർ പറഞ്ഞുവരുന്നു. ഭൂമിയുടെ അന്തർഭാഗത്തു് ഓരോ പതനത്തിലും വ്യത്യസ്തപ്പെട്ടു കാണപ്പെടുന്ന മണ്ണിൻെറ നിറവ്യത്യാസം ഇവിടത്തെ കാഴ്ചയെ രമണീയമാക്കിത്തീർക്കുന്നു. ഇങ്ങിനെ, കാഴ്ചയിൽ ഭംഗിയുള്ളതും അതേസമയംതന്നെ ഭയാനകവും പ്രകൃതിഗംഭീരവുമായ "കാനിയോൺ" കൊളറാഡൊ നദിയിൽ പലേടങ്ങളിലുമുണ്ടു്. ഇവയിൽവെച്ചു് ഏററവും പ്രഖ്യാതമായിട്ടുള്ളതാകുന്നു "ഗ്രാൻഡ് കാനിയോൺ." ഇതിന്നു 6,000 അടിയോളം (ഒരു നാഴികയിൽ കൂടുതൽ) ആഴവും 200 നാഴികയോളം നീള

വുമുണ്ടു്. ഇതിൻെറ വലുപ്പവും ആകൃതിയും വാചാമഗോചരമെന്നല്ല അചിന്ത്യമെന്നുതന്നെ പറയാം. ഇത്ര വലിയ കാന്നിയോൺ ലോകത്തിൽ വേറെയില്ല.

**ഹിമാനികളുടെ പ്രവൃത്തി:**—വടക്കെ അമേരിക്കയിലെ ഭൂപ്രകൃതിക്കു ഹിമാനികളുടെ പ്രവൃത്തികൊണ്ടു ഗണ്യമായ മാററം സംഭവിച്ചിട്ടുണ്ടു്. ഹിമാനികൾ, അഥവാ, ചലിച്ചുകൊണ്ടിരിക്കുന്ന ഹിമക്കട്ടകൾ പർവ്വതാഗ്രങ്ങളിലും ധ്രുവപ്രദേശങ്ങളിലുമുള്ളതുപോലെ വടക്കെ അമേരിക്കയിലും ഒരു കാലത്തുണ്ടായിരുന്നു. അനേകായിരം കൊല്ലങ്ങൾക്കു മുമ്പു്, വടക്കെ അമേരിക്കയുടെ വടക്കെ പകുതി മുഴുവനും വളരെ കട്ടിയിലുള്ള ഹിമംകൊണ്ടു മൂടപ്പെട്ടിരുന്നു. ഇതുകൊണ്ടാണത്രെ കിഴക്കും പടിഞ്ഞാറും തീരങ്ങളുടെ വടക്കു ഭാഗത്തു വളരെ വിടവുകളുണ്ടായിത്തീൎന്നതു്. ഹിമാനികളുടെ അമൎച്ചയോടുകൂടിയ ഗതിയിൽ ഭൂമിയുടെ ചില ഭാഗത്തു മണ്ണു് "ഊതിപ്പോയി" വലിയ കുഴികളുണ്ടാകുന്നു. ഹിമം ഉരുകിപ്പോകുന്നതോടുകൂടി ഈ കുഴികൾ തടാകങ്ങളായി രൂപാന്തരപ്പെടുകയും ചെയ്യുന്നു. വടക്കെ അമേരിക്കയിലെ മദ്ധ്യസമതലത്തിൽ കാണപ്പെടുന്ന തടാകങ്ങളെല്ലാം ഇപ്രകാരം ആവിർഭവിച്ചിട്ടുള്ളവയാണത്രെ. ഇവിടെയുള്ള തടാകങ്ങൾ ഏതെല്ലാമെന്നു പടത്തിൽനോക്കി ഗ്രഹിക്കുക. ഇതുകൂടാതെ ഹിമാനികൾ, ഭൂമിയുടെ ഉപരിഭാഗത്തു ചിലേടങ്ങളിലുള്ള ഫലപുഷ്ടിയുള്ള മണ്ണു് അടിച്ചുവാരിക്കൊണ്ടു പോകയും ചെയ്യുന്നു. ലാബ്രഡോറിൽനിന്നു് ഇങ്ങിനെ കൊണ്ടുപോകപ്പെട്ട മണ്ണു മിസ്സിസിപ്പി തടത്തിൽ നിക്ഷേപിക്കപ്പെടുകയും, തന്മൂലം മിസ്സിസിപ്പീതടം ഫലപുഷ്ടിയുള്ളതായിത്തീരുകയും ലാബ്രഡോർ ഫലശൂന്യമായിപ്പോകയും ചെയ്തിരിക്കുന്നു.

ഹിമാനികളും നദികളും ഏറക്കുറെ ഒരേ ജോലിതന്നെയാണു ചെയ്യുന്നതു്. തച്ചുടക്കുകയും വെച്ചു നികത്തുകയുമാ

ണല്ലൊ നദികളുടെ പ്രധാന ജോലി. നദിയുടെ ഒഴുക്കുകൊണ്ടു് ഉണ്ടായിത്തീരുന്ന താഴ്വരപ്രദേശം ആദ്യകാലങ്ങളിൽ വീതികുറഞ്ഞും കുടുംതൂക്കായുമിരിക്കും. എന്നാൽ കാലക്രമത്തിൽ നീരോട്ടത്തിന്റെ ഫലമായി, ഇരുപാൎശ്വങ്ങളും തേഞ്ഞുമാഞ്ഞു താഴ്വര വീതി കൂടി V ആകൃതിയിലായിത്തീരുന്നു. സമതലത്തിൽ എത്തുമ്പോൾ മന്ദഗതിയായിത്തീരുന്ന നദി പിന്നിടു വളഞ്ഞും തിരിഞ്ഞുമൊഴുകുന്നു. ഈ ഘട്ടത്തിൽ, ചിലപ്പോൾ, നദി വഴി മാറിപ്പോകതന്നെ ചെയ്യുന്നു. ഗംഗാനദി ബങ്കാളിൽ പലേടങ്ങളിലും ഓരോ കാലത്തു ഇങ്ങിനെ വഴിമാറിപ്പോകുന്നു. വടക്കെ അമേരിക്കയിൽ മിസ്സിസിപ്പി നദിയും ഇത്തരം വിക്രിയകൾ നടത്തുന്നുണ്ടു്. എന്നാൽ ഹിമാനികൾ ഇടത്തും വലത്തും തിരിയാതെ ശരിക്കു മുമ്പോട്ടു ഗമിക്കുന്നു. അതുകൊണ്ടു ഹിമാനികൾ മൂലം ഉണ്ടായിട്ടുള്ള താഴ്വരകളുടെ ഇരുഭാഗങ്ങൾ തേഞ്ഞുപോകാതെ ചൊവ്വായി U ആകൃതിയിൽ ഇരിക്കും.



## അദ്ധ്യായം 8

# കാലാവസ്ഥയും സസ്യവിതാനവും

വടക്കെ അമേരിക്ക ഉത്തരാൎദ്ധഗോളത്തിൽ കിടക്കുന്നതുകൊണ്ടു്, വടക്കോട്ടു നീങ്ങുംതോറും പൊതുവായി ചൂടു കുറഞ്ഞുവരുന്നു. എന്നാൽ പൎവ്വതങ്ങളുടെ സ്ഥിതികൊണ്ടും കാറ്റുകളുടേയും പ്രവാഹങ്ങളുടേയും ഗതികൊണ്ടും വൃഷ്ടിവിതരണസമ്പ്രദായംകൊണ്ടും മററും അതാതിടങ്ങളിൽ വ്യത്യസ്തപ്പെട്ട കാലാവസ്ഥ കാണപ്പെടുന്നു.

ചൂടു്:—ജൂലായ്മാസത്തിലെ ഐസോതേം രേഖകൾ പരിശോധിച്ചുനോക്കുക. ഈ രേഖകൾ രാജ്യത്തിന്റെ ഉള്ളിൽ വടക്കോട്ടു് അധികം വളഞ്ഞുകിടക്കുന്നതു കാണാം.

സൂര്യൻ ഇക്കാലത്തു് ഉത്തരായണരേഖാപ്രദേശത്താണല്ലോ. അതുകൊണ്ടു കരയുടെ അധികഭാഗവും ചൂടുകൂടിയിരിക്കുന്നു. തടാകങ്ങളുടെ വടക്കുഭാഗത്തുകൂടി 64° ചൂടുണ്ടു്. എന്നാൽ പടിഞ്ഞാറെ കടൽത്തീരം കടലിൻെറ ക്രമീകരണശക്തിമൂലം ചൂടു കുറഞ്ഞതാകുന്നു. കിഴക്കെ തീരത്താകട്ടെ, ഉഷ്ണജലപ്രവാഹമായ "ഗൾഫ്സ്റ്റ്റീം" ഉള്ളതുകൊണ്ടു കടലിൻെറ ക്രമീകരണശക്തി അത്ര മാത്രം പ്രത്യക്ഷമായിക്കാണുന്നില്ല. ന്യൂയോക്കിൽ ഇക്കാലത്തു്, ഉഷ്ണമേഖലയിൽക്കിടക്കുന്ന മലബാർ കരയിലുള്ളതുപോലെ ചൂടുണ്ടു്.

ഇനി ജനവരിമാസത്തിലെ സ്ഥിതി പരിശോധിക്കുക. ഇതു വടക്കെ അമേരിക്കയുടെ ശീതകാലമാണു്. ഇക്കാലത്തു വടക്കെ അമേരിക്കയിലധികഭാഗവും ശൈത്യം കൂടിപ്പോകുന്നു. 32° രേഖ മിസ്സിസിപ്പി തടത്തിൻെറ മദ്ധ്യത്തിൽക്കൂടിപ്പോകുന്നു. 32° യോ അതിൽ കുറച്ചോ ചൂടുള്ളപ്പോഴാണ വെള്ളം ഉറച്ചു കട്ടിയായിപ്പോകുന്നതെന്നു് ഓൎമ്മവെക്കണം. അതുകൊണ്ടു് ഈ രേഖയ്ക്കു വടക്കുഭാഗമെല്ലാം ഹിമബാധകലശലായുണ്ടാകുമെന്നു് ഊഹിക്കാം. സെൻറ് ലോറൻസ് നദിയിലും അതിനോടനുബന്ധിച്ചു കിടക്കുന്ന തടാകങ്ങളിലും കൊല്ലത്തിൽ പകുതി കാലത്തോളം മഞ്ഞിൻെറ ശല്യമുണ്ടായിരിക്കും. ഹഡ്സൺ ഉൾക്കടലിൻെറ തീരപ്രദേശം കൊല്ലത്തിൽ 10 മാസവും മഞ്ഞുമൂടിയിരിക്കും. ഐസോത്തേം രേഖകളെല്ലാം അധികം തെക്കോട്ടു തള്ളിക്കിടക്കുന്നതു നോക്കുക. പടിഞ്ഞാറെ തീരത്തിൽ ശൈത്യം കുറവാണെന്നും ഈ രേഖകളിൽനിന്നു കാണാം. ന്യൂയോക്ക് 32° ക്കുള്ളിലും "വാൻകോവർ" അതിന്നു പുറമേയും കിടക്കുന്നു. അതുകൊണ്ടു ന്യൂയോക്ക് ഇക്കാലത്തു ഹിമബാധിതമായും, വാൻകോവർ ഹിമരഹിതമായുമിരിക്കുന്നു. വാസ്തവത്തിൽ വാൻകോവർ, ന്യൂയോക്കിൽനിന്നു് 9° വടക്കോട്ടു നീങ്ങിട്ടാണു കിടക്കുന്നതു്. അങ്ങിനെയിരിക്കേ ഈ രണ്ടു പട്ടണങ്ങളിലും

ശൈത്യസ്ഥിതിക്ക് ഇത്തരം വ്യത്യാസം വന്നതെങ്ങിനെ? ഇവിടെയാണ പ്രവാഹങ്ങളുടേയും കാററുകളുടേയും ഫലം കാണുന്നതു്. ശാന്തസമുദ്രത്തിൽക്കൂടി വരുന്ന "നോർത്ത് പസിഫിക്ക് ഡ്രിഫ്ട്" (North Pacific Drift) എന്ന ഉഷ്ണജലപ്രവാഹം പടിഞ്ഞാറെ കരയെ ബാധിക്കുന്നു. ഇതുകൂടാതെ "സൌത്ത് വെസ്റ്റർലീസ്സ്" എന്നു പറയുന്ന തെക്കുപടിഞ്ഞാറൻഎതൃവാണിജ്യവാതവും ഈ കരയെ ബാധിക്കുന്നുണ്ട്. മിതോഷ്ണമായ ഈ കാററുകളും ഉഷ്ണജലപ്രവാഹമാണ പശ്ചിമതീരത്തിലെ ശൈത്യം കുറയ്ക്കുന്നതു്. വൻകരയുടെ മദ്ധ്യഭാഗത്തു് അതിയായ ശൈത്യമുണ്ട്. ഒന്നാമതു്, സമുദ്രത്തിൽനിന്നു വളരെ വിദൂരമായിരിക്കകൊണ്ടു ശീതോഷ്ണസ്ഥിതി ക്രമീകരിക്കപ്പെടുന്നില്ല. രണ്ടാമതു, വടക്കുനിന്നു് ഒരു ശീതവാതം ഇവിടെ വീശുന്നുമുണ്ട്. പർവ്വതങ്ങളെല്ലാം തെക്കുവടക്കായിട്ടാണല്ലോ കിടക്കുന്നതു്. ഏഷ്യയിലെപ്പോലെ പർവ്വതങ്ങൾ കിഴക്കുപടിഞ്ഞാറായി കിടന്നിരുന്നെങ്കിൽ തണുത്ത വടക്കൻ കാററുകൾ തടുക്കപ്പെടുമായിരുന്നു. കിഴക്കേ തീരത്തിൽ "ലാബ്രഡോർ കറൻറ്" എന്ന ശീതജലപ്രവാഹം ബാധിക്കുന്നതുകൊണ്ടു സമുദ്രസാമീപ്യംകൊണ്ടുള്ള ഗുണം മുഴുവൻ അനുഭവിക്കുന്നില്ല പ്രവാഹങ്ങളുടെ ശീതോഷ്ണസ്ഥിതി തന്നെ അവയുടെ ഉപരിഭാഗത്തുള്ള വായുവിനും ഉണ്ടായിരിക്കുമെന്നും, ഈ വായു ചലിച്ചു കരയിൽ തട്ടുമ്പോഴാണ കരയുടെ ശീതോഷ്ണസ്ഥിതിക്കു വ്യത്യാസം വരുന്നതെന്നും പ്രത്യേകം ഓർമ്മവെക്കണം.

**കാററുകൾ:**—കാലാവസ്ഥയെ നിജപ്പെടുത്തുന്ന ശീതോഷ്ണസ്ഥിതിയും മഴയും കാററുകളുടെ ഗതിയനുസരിച്ചു വ്യത്യസ്തപ്പെട്ടുപോകും. വടക്കെ അമേരിക്കയുടെ വടക്കുഭാഗത്തു് തെക്കുപടിഞ്ഞാറ് എതൃവാണിജ്യവാതങ്ങൾ വീശുന്നു. റോക്കിപർവ്വതം ഇവയെ തടുത്തു നിർത്തുന്നതുകൊണ്ടു് ഇവകൊ

ണ്ടുള്ള അനുഭവം കനഡയുടേയും ഐക്യരാജ്യങ്ങളുടേയും പശ്ചിമഭാഗത്തിനു മാത്രമേ സിദ്ധിക്കുന്നുള്ളൂ. ശീതകാലത്തു കനഡയു




വടക്കെ അമേരിക്ക—ജനവരി ഐസോതേംസ്.

ടെ വടക്കുഭാഗത്തു് അതിശൈത്യമായിരിക്കുമെന്നു നാം കണ്ടുവല്ലൊ. അപ്പോൾ അവിടെ വായുവിനു വ്യാമർദ്ദനശക്തി ഏററ

വും കൂടുകയും അവിടെനിന്നു തണുത്ത കാററു തെക്കോട്ടു വീശു കയും ചെയ്യുന്നു. അമേരിക്കയുടെ മദ്ധ്യഭാഗത്തെ മുഴുവൻ ഈ ശീതവാതം ബാധിക്കുന്നുണ്ട്. എന്നാൽ ഉഷ്ണകാലത്തു മിസ്സിസി പ്പിതടത്തിൽ ചൂടു കൂടിയിരിക്കുമെന്നു മുമ്പു പറഞ്ഞുവല്ലോ. അതുകൊണ്ട് അക്കാലത്ത് അവിടെ വായുവിന്നു വ്യാമർദ്ദന ശക്തി കുറയുകയും, അത്‌ലാന്തിക് സമുദ്രത്തിൽനിന്ന് അപ്പ ലേഷ്യൻ ഉന്നതതടങ്ങളുടെ വടക്കും തെക്കും വശങ്ങളിൽക്കൂ ടി കാററ് അങ്ങോട്ടു പ്രവേശിക്കയും ചെയ്യുന്നു. അപ്പോഴാ ണ് അവിടെ മഴയുണ്ടാകുന്നത്. തെക്കുകിഴക്കെ തീരം വട ക്കുകിഴക്കൻ വാണിജ്യവാതങ്ങളുടെ സഞ്ചാരവീഥിയിൽ ഉൾ പ്പെടുന്നു. ഈ പ്രദേശത്തിലും, സെൻടൽ അമേരിക്കയിലും പശ്ചിമേന്ത്യാ ദ്വീപുകളിലും ഈ വടക്കുകിഴക്കൻ വാണിജ്യ വാതങ്ങൾ മുഖേനയാണ് മഴ സിദ്ധിക്കുന്നത്, എന്നാൽ ഈ കാററുകൾ റോക്കിപർവ്വതം കടന്നു പടിഞ്ഞാട്ടു പ്രവേശി ക്കുന്നില്ല. അതുകൊണ്ടു ശീതകാലത്തിൽ പടിഞ്ഞാറുഭാഗം മഴയില്ലാതെ വരൾച്ചയോടുകൂടിയിരിക്കുന്നു. എന്നാൽ പ ശ്ചിമതീരത്തിൽ "സാൻഫ്രാൻസിസ്കോ" പട്ടണത്തിനു സമീ പമുള്ള പ്രദേശം മുഴുവനും ശീതകാലത്തു വെസ്റ്റർലീസ്സിൻെറ സഞ്ചാരവീഥിയിൽ ഉൾപ്പെടുന്നു. അതുകൊണ്ട് അവിടെ "മെഡിട്ടറേനിയൻ" കാലാവസ്ഥയാണുള്ളതെന്നു പറയാം.

മഴ:— വൃഷ്ടിവിതരണത്തെ കാണിച്ചിട്ടുള്ള പടങ്ങൾ രണ്ടും ഒപ്പം പരിശോധിച്ചു നോക്കുക. എല്ലാ കാലത്തും മഴ യുള്ള പ്രദേശം, ഉഷ്ണകാലത്തു മാത്രം മഴയുള്ള പ്രദേശം, ശീതകാലത്തു മാത്രം മഴയുള്ള പ്രദേശം, എല്ലാ കാലത്തും മഴ നന്നേ കുറഞ്ഞ പ്രദേശം ഇങ്ങിനെ 4 തരം വിഭാഗങ്ങൾ അതിൽനിന്നു കണ്ടെത്താം. പശ്ചിമതീരത്തിൻെറ വടക്കു ഭാഗവും ഐക്യരാജ്യങ്ങളുടെ തെക്കുകിഴക്കു ഭാഗവുമാണ് രണ്ടു കാലങ്ങളിലും മഴയുള്ള പ്രദേശങ്ങൾ. ഇതിൽ ആദ്യ

ത്തെ തെക്കുപടിഞ്ഞാറൻ എതൃവാണിജ്യവാതങ്ങളുടേയും, രണ്ടാമത്തേതു വടക്കുകിഴക്കൻ വാണിജ്യവാതങ്ങളുടേയും സഞ്ചാരവീഥിയിൽ പെട്ടിട്ടുള്ളതുകൊണ്ടാണ് അവിടങ്ങളിൽ രണ്ടുകാലത്തും മഴയുണ്ടാകുന്നതു്.

ഉഷ്ണകാലത്തു മാത്രം മഴ കിട്ടുന്ന പ്രദേശം മദ്ധ്യസമതലമാകുന്നു. ഈ സമതലത്തിന്റെ കിഴക്കും, തെക്കു-കിഴക്കും ഭാഗങ്ങളൊഴിച്ചു ബാക്കി ഭാഗങ്ങൾ മാത്രമേ ഇതിൽ ഉൾപ്പെടുകയുള്ളു. വേനല്ക്കാലത്തു്, ഉഷ്ണാധിക്യംമൂലം വായുവിന്റ വ്യാമർദ്ദനം കുറഞ്ഞു് അത്‌ലാന്തിക് സമുദ്രത്തിൽനിന്നു വായു ഈ പ്രദേശത്തേക്കു് ആകർഷിക്കപ്പെടുന്നു. ഇങ്ങിനെ ഉണ്ടാകുന്ന കാററാണ് ഇവിടെ മഴക്കു് ഈക്കാലത്തു (വേനൽക്കാലത്തു) കാരണമാകുന്നതു്.

സൂര്യന്റെ ഗതിയനുസരിച്ചു കാററുകളുടെ ഉത്ഭവസ്ഥാനം മാറുമല്ലോ. സൂര്യൻ ദക്ഷിണാർദ്ധഗോളത്തിലായിരിക്കുമ്പോൾ, അതായതു്, വടക്കെ അമേരിക്കയിലെ ശീതകാലത്തു, വാണിജ്യവാതങ്ങളും എതൃവാണിജ്യവാതങ്ങളും കുറെ തെക്കോട്ടു നീങ്ങി പുറപ്പെടുന്നു. അതുകൊണ്ടു "കാലിഫോർണിയ"യുടെ വടക്കുഭാഗം തെക്കു-പടിഞ്ഞാറൻ എതൃവാണിജ്യവാതങ്ങൾക്കഭിമുഖമായി വരികയും അവിടെ മഴയുണ്ടാകുകയും ചെയ്യുന്നു.

കനഡയുടെ വടക്കുഭാഗവും റോക്കിയുടെ പടിഞ്ഞാറുള്ള പീഠഭൂമിയുടെ തെക്കുഭാഗവും മഴ നന്നേ കുറഞ്ഞ പ്രദേശങ്ങളാകുന്നു. ഇതിൽ ആദ്യത്തെ ഭാഗം വെസ്റ്റർലീസ്സിന്റേയും രണ്ടാമത്തെഭാഗം വടക്കു-കിഴക്കൻ വാണിജ്യവാതങ്ങളുടേയും "റെയിൻഷാഡൊ" പ്രദേശങ്ങളാണെന്നു മനസ്സിലാക്കുക. ഇവിടെ മഴയില്ലാതാവാനുള്ള കാരണം അതാണ്.

മെക്സിക്കോവിലും സെൻട്രൽ അമേരിക്കയിലും കൂടുതൽ മഴ പെയ്യുന്നതു് വേനൽക്കാലത്താണ്. ഇവിടെ വ്യാമർദ്ദനക്കുറവുള്ള വായു ഉണ്ടാകകാരണം ശാന്തസമുദ്രത്തിൽനി

ന്നു് ഇക്കാലത്തു മൊൺസൂൺ കാററു് ഉത്ഭവിച്ചു് ഇങ്ങോട്ടു വീശി മഴക്കു കാരണമാകുന്നു.




വടക്കെ അമേരിക്ക—വൃഷ്ടിവിതരണം (ജനുവരി)

അപ്പലേഷ്യൻ പർവ്വതങ്ങൾ കാററിനെ തടുക്കത്തക്കവണ്ണം ഉയരമുള്ളവയല്ല. അതുകൊണ്ടു് ഇവയുടെ ഇരുപാർശ്വങ്ങളിലും ഒരുപോലെ മഴ പെയ്യുന്നുണ്ടു്.

# സസ്യവിതാനം

കാലാവസ്ഥയെ അനുസരിച്ചാണല്ലോ പ്രകൃത്യാ ഉണ്ടാകുന്ന സസ്യങ്ങളും കാണപ്പെടുക. അതുകൊണ്ടു വ്യത്യസ്തപ്പെട്ട കാലാവസ്ഥയുള്ള ഓരോ ഭാഗങ്ങളിലും വ്യത്യസ്തപ്പെട്ട സസ്യവിതാനവും കാണുന്നതാകുന്നു.

വടക്കെ അമേരിക്കയുടെ വടക്കുഭാഗത്തു് അലാസ്ക മുതൽ ലാബ്രഡോർവരെ പായൽ മാത്രം വളരുന്ന തുന്ദ്രപ്രദേശമാകുന്നു. അതിന്നും വടക്കുഭാഗത്തുള്ള ആർട്ടിക്ക് ദ്വീപുകളും ഗ്രീൻലൻറും മററും മഞ്ഞു മൂടിക്കിടക്കുന്നു. തുന്ദ്രപ്രദേശത്തിന്നു തെക്കു "കോണിഫ്രസ്സ്" വൃക്ഷങ്ങൾ നിറഞ്ഞ കാടുകളാകുന്നു. സൂചാഗ്രംപോലെ അഗ്രം കൂർത്ത വൃക്ഷങ്ങളെയാണു് "കോണിഫ്രസ്സ്" എന്നു പറയുന്നതു്. ഈ കാടുകൾ റോക്കിയുടെ വടക്കുഭാഗത്തും ഉണ്ടു്. ഈ രണ്ടു പ്രദേശങ്ങൾ— തുന്ദ്രപ്രദേശവും കോണിഫ്രസ്സ് കാടുകളും —വൻകരയുടെ പടിഞ്ഞാറെ അററംമുതൽ കിഴക്കെ അററംവരെ പരന്നുകിടക്കുന്നു.

വൻകരയുടെ തെക്കുകിഴക്കു ഭാഗത്തു്, അഥവാ ഐക്യരാജ്യങ്ങളുടെ കിഴക്കുഭാഗത്തു്, ഉഷ്ണമേഖലാക്കാടുകളുണ്ടു്. ഈ കാടുകളിൽ വടക്കുഭാഗത്തു് അധികവും കോണിഫറസ്സ് വൃക്ഷങ്ങളും തെക്കോട്ടു നീണ്ടുംതോറും വീതികൂടിയതും കൊഴിഞ്ഞുപോകുന്നതുമായ ഇലകളുള്ള വൃക്ഷങ്ങളുമാണു കാണപ്പെടുന്നതു്. ഇതിൽ പല ഭാഗങ്ങളും വെട്ടിത്തെളിയിച്ചു കൃഷിക്കുപയോഗിച്ചു തുടങ്ങീട്ടുണ്ടു്.

പടിഞ്ഞാറെ തീരത്തു കുറെ ഭാഗം ഈ രണ്ടുതരം വൃക്ഷങ്ങളും ഇടകലന്നു കാണാം. തെക്കോട്ടു നീങ്ങിയാൽ മെഡിട്ടറേനിയൻ കാലാവസ്ഥയുള്ള പ്രദേശമായി. ശീതകാലത്തിലെ മഴകൊണ്ടുമാത്രം വളരാവുന്ന നീണ്ടവേരോടുകൂടിയ വൃക്ഷസസ്യാദികൾ മാത്രമാണു് ഇവിടെ ഉള്ളതു്. ഐക്യരാ

ജ്യങ്ങളിലും മെക്സിക്കോവിലും പൎവ്വതനിരകളുടെ ഇടക്കു കിട
ക്കുന്ന പീഠഭൂമികൾ മിക്കവാറും മരുഭൂമികളാകുന്നു. ശീതോ




വടക്കെ അമേരിക്ക—സസ്യവിതാനം.

ഷ്ണകാലങ്ങളനുസരിച്ച് അതിശീതവും അത്യുഷ്ണവും ഇവിടെ
അനുഭവപ്പെടുന്നു.

മിസ്സിസിപ്പിയുടെ പടിഞ്ഞാറു വശത്തു "പ്രെയറീസ്സ്" എന്നു പറയപ്പെടുന്ന പുൽത്തകിടിപ്രദേശമാകുന്നു. ഈ പ്രദേശം റോക്കിയുടെ അടിവാരംവരെ എത്തുന്നുണ്ട്. എന്നാൽ പടിഞ്ഞാട്ടു ചെല്ലുന്തോറും മഴ കുറവായിത്തീരുകയും തന്മൂലം പുല്ലിൻെറ വളർച്ച കുറഞ്ഞുവരികയും ചെയ്യുന്നു.

മെക്സിക്കോ, സെൻട്രൽ അമേരിക്ക, പശ്ചിമേന്ത്യാദ്വീപുകൾ, ഇവിടങ്ങളിൽ ഉഷ്ണമേഖലാക്കാടുകളാണുള്ളതു്. മെക്സിക്കോവിലാകട്ടെ, തീരപ്രദേശത്തു മാത്രം ഉഷ്ണമേഖലാക്കാടുകളും, മദ്ധ്യത്തിലുള്ള പീഠഭൂമി ഉയരമനുസരിച്ചു ക്രമേണ പുൽത്തകിടിയും, കോണിഫറസ്സ് വൃക്ഷങ്ങളും, തുന്ദ്രാപ്രദേശസസ്യങ്ങളും, മഞ്ഞുമൂടിയ പ്രദേശവുമാകുന്നു. വൻകരയിൽ തെക്കുവടക്കു കാണപ്പെടുന്ന സസ്യവിതാനവ്യത്യാസം മെക്സിക്കോവിൽ ചുവട്ടിൽനിന്നു മേൽപ്പോട്ടായി കാണപ്പെടുന്നു.

---

## അദ്ധ്യായം 9

## ജനങ്ങൾ

വടക്കെ അമേരിക്കയിൽ, രാജ്യത്തിൻെറ വിസ്താരത്തിന്നനുസരിച്ച ജനസംഖ്യയില്ല. ഇന്ത്യയുടെ നാലിരട്ടി വലുപ്പമുള്ള ഈ ഭൂഖണ്ഡത്തിൽ, ഇന്ത്യയിലുള്ള ജനസംഖ്യയിൽ പകുതി ജനങ്ങൾ മാത്രമേ ഉള്ളൂ. ഈ ജനങ്ങളിൽ പ്രധാനമായി 4 വർഗ്ഗക്കാരാണുള്ളതു്:— 1. റെഡ് ഇൻഡ്യൻസ്, 2. എസ്കിമോസ്, 3. നീഗ്രോ (കാപ്പിരി), 4. യൂറോപ്യന്മാർ.

**1. റെഡ് ഇൻഡ്യൻസ്:—** ഇവർ ഈ രാജ്യത്തിലെ പൂർവ്വനിവാസികളാണെന്നു് അനുമാനിക്കണം. ഇന്ത്യയിലേക്കു പുറപ്പെട്ട കൊളംബസ്സ യാദൃച്ഛികമായി വടക്കെ അമേരിക്കയുടെ തെക്കുകിഴക്കു കിടക്കുന്ന ദ്വീപസമൂഹം കണ്ടെ

ത്തി അതു് ഇന്ത്യയുടെ കിഴക്കുകിടക്കുന്ന ദ്വീപസമൂഹമാണെ ന്നു തെററിദ്ധരിച്ചു. ഈ തെററിദ്ധാരണയെ ആസ്പദമാക്കി കൊളംബസ്സിന്റെ പിൻഗാമികൾ ഈ ദ്വീപസമൂഹത്തെ ഇൻഡീസ്സ് എന്നും ഈ ദ്വീപുകളിലും വടക്കെ അമേരിക്കയുടെ കിഴക്കെ തീരത്തും അധിവസിച്ചിരുന്ന ജനങ്ങളെ ഇൻഡ്യൻസ്സ് എന്നും വിളിച്ചുവന്നു. പിന്നീട്, തെററു മനസ്സിലായപ്പോൾ, ദ്വീപുകളെ "വെസ്റ്റ് ഇൻഡീസ്" എന്നും ജനങ്ങളെ റെഡ് ഇൻഡ്യൻസ് എന്നും വിളിക്കുവാൻ തുടങ്ങി. ഇതാണു റെഡ് ഇൻഡ്യൻസ് എന്ന പേരിന്റെ ആഗമം. ഈ ജനങ്ങൾ ചുവന്ന വർണ്ണത്തിലുള്ളവരായിരുന്നു. അവർ വേട്ടയാടിയും മീൻപിടിച്ചും ഉപജീവിച്ചുവന്നിരുന്ന ഒരുതരം അപരിഷ്കൃത വർഗ്ഗക്കാരായിരുന്നു. ആദ്യകാലത്തിൽ, രണശൂരന്മാരായ ഈ വർഗ്ഗക്കാരിൽനിന്നു പുതിയതായി കുടിയേറിപ്പാർത്ത യൂറോപ്യന്മാർക്കു വലിയ ഉപദ്രവം നേരിട്ടിരുന്നു. എന്നാൽ ക്രമേണ പൂർവ്വനിവാസികളെ കാടുകളിലേക്കു് ആട്ടിയോടിച്ചു് അധിവാസയോഗ്യമായ പ്രദേശങ്ങളിൽ യൂറോപ്യന്മാർ പാർപ്പുറപ്പിച്ചു. യൂറോപ്യന്മാർ കാടുകൾ വെട്ടിത്തെളിയിച്ചു കൃഷിയും പാർപ്പിടങ്ങളും വർദ്ധിപ്പിച്ചതോടുകൂടി കാലപ്പഴക്കത്താൽ ഇൻഡ്യൻസിന്റെ വൈരബുദ്ധി നശിച്ചുപോകയും അവർ പരിഷ്കൃതന്മാരായിത്തീരുകയും ചെയ്തു. എങ്കിലും ഇപ്പോഴും അവർ ഒരു പ്രത്യേകവർഗ്ഗമായി പ്രത്യേക സ്ഥലങ്ങളിൽ താമസിച്ചുവരുന്നു.

2. **എസ്കിമോസ്**:—തുന്ദ്രാപ്രദേശത്തു് അങ്ങിങ്ങായി ചിന്നിച്ചിതറിപ്പാർക്കുന്ന ദൃഢകായന്മാരായ ഒരു വർഗ്ഗക്കാരാകുന്നു എസ്കിമോസ്. അവർ ഹിമക്കട്ടകൊണ്ടുണ്ടാക്കിയ വീടുകളിൽ താമസിക്കുകയും, രോമചർമ്മക്കുപ്പായം ധരിക്കുകയും മത്സ്യവും തിമിംഗലക്കൊഴുപ്പും ഭക്ഷിച്ചു ജീവിക്കുകയും ചെയ്യുന്നു. അവർക്കു് ആകപ്പാടെയുള്ള സമ്പത്തു കുറെ "റെ

യിൻഡിയർ" മൃഗങ്ങളും ചില നായ്ക്കളും മാത്രമാണ്. ശൈത്യാധിക്യം നിമിത്തം തുന്ദ്രപ്രദേശത്തു കൃഷികളൊന്നും നടത്തുവാൻ സാധിക്കുന്നതല്ല. അതുകൊണ്ടു് എസ്കിമോസ വേട്ടയാടിയും മീൻപിടിച്ചും കാലയാപനം ചെയ്യുന്നു. തുന്ദ്രപ്രദേശത്തിൽ തെക്കോട്ടു നീങ്ങുംതോറും ക്രമേണ കാടുകൾ കാണപ്പെടുന്നു. ഈ കാടുകളിലുള്ള മൃഗങ്ങൾക്കു "ഫർ" എന്നു പറഞ്ഞുവരുന്ന ഇടതൂർമ്മയുള്ള രോമചർമ്മംകൊണ്ടുള്ള ആവരണമുണ്ടു്. ഈ "ഫർ" യൂറോപ്യൻ രാജ്യക്കാർക്കു ധാരാളം ആവശ്യമുള്ളതുകൊണ്ടു് അതിന്നു നല്ല വിലയുമുണ്ടു്. എസ്കിമോസ് ഇത്തരം രോമമുള്ള മൃഗങ്ങളെ വേട്ടയാടിപ്പിടിച്ചു് "ഫർ" യൂറോപ്യൻ കച്ചവടക്കാർക്കു വിററു് അവരിൽനിന്നു പരിഷ്കൃതജീവിതസാമഗ്രികളെ പകരം വാങ്ങുന്നു. ഇങ്ങിനെ ആധുനികപരിഷ്കാരത്തിൻെറ നിഴൽ കുറേശ്ശെ അവരിലും വ്യാപിച്ചു തുടങ്ങീട്ടുണ്ടു്.

3 **നീഗ്രോ ജാതിക്കാർ:—** വടക്കെ അമേരിക്കയിൽ ആകപ്പാടെ പതിനഞ്ചുകോടി ജനങ്ങളുള്ളതിൽ ഒരു കോടി ജനങ്ങൾ നീഗ്രോ (കാപ്പിരി) ജാതിക്കാരാകുന്നു. ഇവർ അധികവും ഐക്യരാജ്യങ്ങളുടെ തെക്കു വശത്തും വെസ്റ്റ് ഇൻഡീസ്സിലുമാണ കാണപ്പെടുന്നതു്. യൂറോപ്യന്മാർ, ആദ്യകാലത്തു, തോട്ടങ്ങളിൽ പണിയെടുപ്പിക്കുന്നതിന്നായി ആഫ്രിക്കയിൽനിന്നു പിടിച്ചുകൊണ്ടുവന്നു് അടിമകളാക്കിയ കാപ്പിരികളുടെ സന്താനങ്ങളാകുന്നു ഇവർ. പരുത്തികൃഷിക്കും പുകയിലകൃഷിക്കും പ്രസിദ്ധപ്പെട്ടിട്ടുള്ള തെക്കും, തെക്കുകിഴക്കുമുള്ള രാജ്യങ്ങളുടേയും, വെസ്റ്റ് ഇൻഡീസ്സിൻേറയും ഇപ്പോഴത്തെ സമ്പൽസമൃദ്ധിക്കെല്ലാം കാരണഭൂതന്മാർ ഇവരാകുന്നു. ഇവരുടെ വിയർപ്പുതുള്ളികൾകൊണ്ടാണു് അവിടങ്ങളിലെ കൃഷിക്കാരും തോട്ടക്കാരും കുബേരന്മാരായിത്തീർന്നിട്ടുള്ളതു്. ഇവർ അടിമത്വത്തിൽനിന്നു വിമുക്തരായി സ്വാതന്ത

ന്ത്യം പ്രാപിച്ചിട്ട് ഇപ്പോൾ ഒരുമുക്കാൽ നൂററാണ്ടോളമായി.

4. യൂറോപ്യന്മാർ:—വടക്കെ അമേരിക്കയിലെ ജനസമുദായത്തിൽ ഏററവും പ്രധാനമായ വർഗ്ഗം യൂറോപ്യന്മാരാകുന്നു. യൂറോപ്യന്മാർ ഒരുമുന്നൂറു കൊല്ലങ്ങൾക്കു മുമ്പാണ് അവിടെ കുടിയേറിപ്പാർക്കുവാൻ തുടങ്ങിയതു്. യൂറോപ്പിലെ പല രാജ്യക്കാരും അവിടെ ഉപനിവേശങ്ങൾ സ്ഥാപിച്ചിട്ടുണ്ട്. ഇതിൽ സ്പെയിൻ, ഫ്രാൻസ്, ഇംഗ്ലണ്ട് എന്നീ രാജ്യങ്ങളിൽനിന്നു വന്നവരാണു പ്രധാനമായിട്ടുള്ളതു്.

ആദ്യമായി സ്പെയിൻകാർ മെക്സിക്കോ ഉൾക്കടലിൽ കൂടിവന്നു മെക്സിക്കോവിൽ പ്രവേശിച്ചു. അവർ അവിടെയുള്ള പർവ്വതപ്രദേശങ്ങളിലെ സ്വർണ്ണവും വെള്ളിയും കാംക്ഷിച്ചു വന്നവരായതുകൊണ്ടു മെക്സിക്കോവിലും, കാലിഫോർണിയയിലുമുള്ള പീഠഭൂമികളിൽ പാർപ്പുറപ്പിച്ചു. ഈ പ്രദേശങ്ങളിലുള്ള "സീറാനിവാഡ", "സാൻഫ്രാൻസിസ്കോ", "ലോസ്സ് ആൻജിലോസ്സ്" എന്നീ പേരുകൾ സ്പെയിൻകാരുടെ പൂർവ്വാധിപത്യത്തിന്റെ അവശിഷ്ടങ്ങളാണ്. ഇപ്പോൾ ഒരു സ്വാതന്ത്ര്യപ്രജാധിപത്യഭരണമുള്ള രാജ്യമായ മെക്സിക്കോവിലെ ജനങ്ങൾ അധികവും ഈ സ്പെയിൻകാരുടെ സന്താനപരമ്പരകളാകുന്നു.

പരന്ത്രീസുകാർ കനഡയുടെ കിടക്കുവശത്തു സെൻറ് ലോറൻസ് നദീതീരത്തു് ഉപനിവേശങ്ങൾ സ്ഥാപിച്ചു. എന്നാൽ പിന്നീടു കനഡ ഇംഗ്ലീഷുകാർക്ക് അധീനമാകയും ക്രമേണ ഇംഗ്ലീഷ് കോളനികൾ (ഉപനിവേശങ്ങൾ) അവിടെ ആവിർഭവിക്കയും ചെയ്തു. കനഡ, ഇപ്പോൾ, ബ്രിട്ടീഷ് സാമ്രാജ്യത്തിൽ സ്വയംഭരണമുള്ള ഒരു പ്രധാന രാജ്യവിഭാഗമാകുന്നു. എങ്കിലും കനഡയുടെ കിഴക്കുവശത്തു് പരന്ത്രീസ്,

ബീജജാതന്മാരും, പരന്ത്രീസ് ഭാഷ സംസാരിക്കുന്നവരും, പരന്ത്രീസ് ആചാരനടവടികൾ അനുസരിക്കുന്നവരുമായ ജനങ്ങൾ ഇന്നും ധാരാളമുണ്ട്.

ഇംഗ്ലീഷുകാർ അപ്പലേഷ്യൻ പർവ്വതങ്ങളുടേയും അത്ലാന്തിക് സമുദ്രത്തിൻെറ ഇടയ്ക്കു കിടക്കുന്ന തീരസമതലത്തിലാണ് ആദ്യം കോളനികൾ സ്ഥാപിച്ചതു്. ഇവിടെ ആകപ്പാടെ പതിമൂന്ന് ഇംഗ്ലീഷ് കോളനികൾ ഉണ്ടായിരുന്നു. 1776-ൽ ഈ കോളനികളെല്ലാം യോജിച്ചുകൊണ്ടു മാതൃരാജ്യമായ ഇംഗ്ലണ്ടിനോടു പൊരുതിജയിച്ച് ഒരു സ്വതന്ത്രസംയുക്ത പ്രജാധിപത്യഭരണം (Federal Republic) ഏർപ്പെടുത്തി. ഐക്യരാജ്യങ്ങൾ (U. S. A ) എന്ന നാമധേയത്താൽ അറിയപ്പെടുന്ന ഈ വലിയ രാജ്യത്തിൽ ഇപ്പോൾ 48 രാജ്യങ്ങൾ ഉൾപ്പെട്ടിട്ടുണ്ട്. അത്ലാന്തിക്സമുദ്രം മുതൽ ശാന്തസമുദ്രംവരേയും, മെക്സിക്കോ ഉൾക്കടൽ മുതൽ മഹാതടാകങ്ങൾവരേയും ഈ രാജ്യങ്ങൾ വ്യാപിച്ചുകിടക്കുന്നു.

ഇതുകൂടാതെ, കുറെ ജാപ്പാൻകാരും ചൈനക്കാരും വടക്കേ അമേരിക്കയുടെ പശ്ചിമതീരത്തിൽ വന്നു കുടിയേറിപ്പാർക്കുന്നുണ്ട്. അവരുടെ സാന്നിദ്ധ്യം വെള്ളക്കാർക്കു ഇഷ്ടപ്പെടുന്നതല്ലെങ്കിലും ഇവരെ തീരെ ബഹിഷ്കരിക്കുവാൻ നിവൃത്തിയില്ലാതെ വന്നിരിക്കുന്നു.

പടത്തിൽ നോക്കി ജനങ്ങൾ അധികമുള്ള സ്ഥലങ്ങൾ മനസ്സിലാക്കുക. ശൈത്യാധിക്യമുള്ള വടക്കൻ പ്രദേശത്തും റോക്കിപർവ്വതപാർശ്വങ്ങളിലും, തെക്കുള്ള മരുഭൂസമമായ പ്രദേശങ്ങളിലും മററം, ഭൂപ്രകൃതിയുടേയും കാലാവസ്ഥയുടേയും സ്വഭാവമനുസരിച്ച് അധികം ജനങ്ങളുണ്ടാകാൻ മാർഗ്ഗമില്ല. പർവ്വതപ്രദേശത്തിൽ ലോഹഖനനസൌകര്യമുള്ള ചില ഭാഗങ്ങളിൽ മാത്രം ജനസംഖ്യ കൂടുതലായിക്കാണാം. ഫലപുഷ്ടിയുള്ളതും കൃഷിക്കുപയുക്തമായതുമായ മിസ്സിസിപ്പീത

ടത്തിന്റെ കിഴക്കുഭാഗത്തും ജനങ്ങൾ സാമാന്യമുണ്ട്. എന്നാൽ ഏററവുമധികം ജനബാഹുല്യമുള്ള പ്രദേശം ഐക്യരാജ്യങ്ങളുടെ കിഴക്കുഭാഗത്തും പ്രത്യേകിച്ചു വടക്കുകിഴക്കു ഭാഗത്തുമാകുന്നു. ഇതിന്നുള്ള കാരണമെന്തു്? ഒന്നാമതു്, ഇവിടെ മഴ ധാരാളമുണ്ടു്. രണ്ടാമതു ഈ തീരം യൂറോപ്പിന്നഭിമുഖമായിക്കിടക്കുന്നു. ഇംഗ്ലീഷുകാർ ആദ്യമായി കുടിയേറിപ്പാർത്തതുതന്നെ ഇവിടെയാണല്ലോ. കിഴക്കുനിന്നു പടിഞ്ഞാട്ടു നീങ്ങിനീങ്ങിയാണു പിന്നീടു കോളനികൾ ആവിർഭവിച്ചതു്. ഇതുകൂടാതെ, അപ്പലേഷ്യൻ ഉന്നതതടത്തിൽ, ഇരിമ്പു്, കല്ക്കരി, പെട്രോളിയം മുതലായ വിലപിടിച്ച ദ്രവ്യങ്ങൾ സമൃദ്ധിയായുണ്ടു്. എന്നു മാത്രമല്ല, വ്യവസായങ്ങൾ നടത്തുന്നതിലേക്കുവേണ്ട വിദ്യുച്ഛക്തി സംഭരിക്കുവാൻ പ്രകൃതിദത്തമായ ജലപാതങ്ങളും സൌകൎയ്യത്തിലുണ്ടു്. എല്ലാററിന്നും പുറമെ നദികളും തോടുകളും വഴിയായുള്ള ഗതാഗതസൌകൎയ്യവും, കച്ചവടവൎദ്ധനക്കു പൎയ്യാപ്തമായ തുറമുഖസാന്നിദ്ധ്യവും കിഴക്കെ തീരത്തിലുള്ളതുപോലെ വടക്കെ അമേരിക്കയിൽ മറെറങ്ങുമില്ല.

ആകപ്പാടെ നോക്കുന്നതായാൽ തെക്കൻ ഭൂഖണ്ഡങ്ങളെപ്പോലെ വടക്കെ അമേരിക്കയും ജനസംഖ്യ വളരെ ചുരുങ്ങിയ രാജ്യമാണെന്നു പറയാം. ഇവിടെ ഒരു ചതുരശ്രനാഴികക്കു കഷ്ടിച്ചു 17 ആളുകൾ വീതം കാണും.

—〇〇〇—

അദ്ധ്യായം 10

# ഐക്യരാജ്യങ്ങൾ—വടക്കുകിഴക്കൻ വ്യവസായ വാണിജ്യപ്രദേശം

ഐക്യരാജ്യങ്ങളെന്നു് (U. S. A.) പ്രഖ്യാതമായ രാജ്യവിഭാഗം ലോകത്തിൽ ഏററവും ധനപുഷ്ടിയുള്ള ഒരു മഹച്ഛക്തിയാകുന്നു. ഇതു വടക്കെ അമേരിക്കയിൽ അത്‌ലാന്തിക്—ശാന്തസമുദ്രപര്യന്തം വ്യാപിച്ചു കിടക്കുന്ന 48 രാജ്യങ്ങളടങ്ങിയതും സംയുക്തപ്രജാധിപത്യഭരണവ്യവസ്ഥയോടു കൂടിയതുമാണെന്നു മുമ്പു പ്രസ്താവിച്ചിട്ടുണ്ടല്ലോ. പ്രകൃത്യാ സ്വലങ്ങളായ കല്ക്കരി, മണ്ണെണ്ണ, ഇരിമ്പു്, സ്വർണ്ണം മുതലായവയും ഫലപുഷ്ടിയുള്ള വിസ്‌തൃതങ്ങളായ വയലുകളുമാണു് ഇവിടത്തെ സമ്പൽസമൃദ്ധിക്കു കാരണം. ഈ വലിയ ഭൂഭാഗത്തെ പല പ്രകൃതിവിഭാഗങ്ങളായിത്തിരിക്കാം.

1. വടക്കുകിഴക്കു കിടക്കുന്ന വ്യവസായ വാണിജ്യപ്രദേശം.
2. തെക്കുകിഴക്കുള്ള കൃഷിത്തോട്ടങ്ങളുള്ള പ്രദേശം.
3. മദ്ധ്യഭാഗത്തുള്ള കാർഷികപ്രദേശം.
4. റോക്കീ പർവ്വത തടപ്രദേശം.
5. ശാന്തസമുദ്രതീരം.

ഇവയിൽ വടക്കുകിഴക്കു കിടക്കുന്ന വ്യവസായവാണിജ്യപ്രദേശത്തെപ്പററി ഈ അദ്ധ്യായത്തിൽ നിരൂപണം ചെയ്യാം. ഈ പ്രദേശത്തെത്തന്നെ I. അപ്പലേഷ്യൻ പ്രദേശമെന്നും, 2. ന്യൂ ഇംഗ്ലണ്ടു പ്രദേശമെന്നും രണ്ടായി വിഭജിക്കാം.

1. **അപ്പലേഷ്യൻ പ്രദേശം:**—ഇതിൽ അധികഭാഗം പർവ്വതങ്ങളും പീഠഭൂമികളുമാകുന്നു. വടക്കുഭാഗത്തു മലകൾ കടൽക്കരയ്ക്കടുത്തുവരെ വ്യാപിച്ചിട്ടുണ്ടു്. തെക്കോട്ടു നീങ്ങിയാൽ തീരസമതലത്തിന്നു വീതി കൂടുമെന്നു മുമ്പു പ്രസ്താ

വിച്ചിട്ടുണ്ടല്ലോ. അപ്പലേഷ്യൻപ്രദേശം മലകളും കാടുകളും നിറഞ്ഞതാകകൊണ്ടു്, കൃഷിക്കധികം ഉപകരിക്കുന്നതല്ല.




വടക്കെ അമേരിക്ക—ജനവിതരണം.

ചില നദീതാഴ്വരകൾ മാത്രമേ അല്പം ചില കൃഷികൾക്കും കന്നുകാലി വളർത്തലിനും ഉപയോഗപ്പെടുത്താവുന്നതായി കിടപ്പുള്ളൂ. എങ്കിലും ഐക്യരാജ്യങ്ങളിലെ ജനസംഖ്യയിൽ

മൂന്നിലൊന്നു ഈ പ്രദേശത്തുതന്നെയാണെന്നുള്ള സംഗതി അത്ഭുതാവഹമായിരിക്കുന്നു.

എറീ തടാകംതൊട്ടു് അത്‌ലാന്തിക് സമുദ്രതീരംവരെ പരന്നു കിടക്കുന്ന പെൻസിൽവാനിയ രാജ്യത്തിൽ, കൽക്കരി, ഇരിമ്പു്, മണ്ണെണ്ണ മുതലായവ അതിസുലഭമായുള്ളതുകൊണ്ടു്, ഈ പ്രദേശം, ലോകത്തിൽ ഏററവുമധികം ലോഹസമൃദ്ധിയുള്ളതും വ്യവസായങ്ങറം നടക്കുന്നതുമായ പ്രദേശങ്ങളിൽ ഒന്നായിത്തീൎന്നിരിക്കുന്നു. ബ്രിട്ടീഷ് ദ്വീപുകളിൽ ഒട്ടാകെ ലഭിക്കുന്നേടത്തോളം കൽക്കരി പെൻസിൽവാനിയയിൽനിന്നുതന്നെ ലഭിക്കുന്നുണ്ടു്. അഥവാ, ഐക്യരാജ്യങ്ങളിൽ ആകപ്പാടെ ലഭിക്കുന്ന കൽക്കരിയുടെ പകുതിയോളം ഇവിടെയിന്നുതന്നെയാണു് ലഭിക്കുന്നതു്. ഇരിമ്പും ഇവിടെ ധാരാളമുണ്ടു്. എന്നാൽ ഇപ്പോറം ഇവിടെ ഉപയോഗിക്കുന്ന ഇരിമ്പിൽ അധികഭാഗവും സൂപ്പീരിയർ തടാകതീരങ്ങളിൽനിന്നു തടാകങ്ങറം വഴിയായി കൊണ്ടുവരുന്നതാകുന്നു. ഇങ്ങിനെ ഇരിമ്പിൻേറയും കൽക്കരിയുടേയും സുലഭതകൊണ്ടു് ഈ പ്രദേശം ഇരിമ്പുവ്യവസായത്തിന്നും ഉരുക്കുവ്യവസായത്തിന്നും കീൎത്തിപ്പെട്ട പ്രദേശങ്ങളിൽ ഒന്നായിത്തീൎന്നിരിക്കുന്നു. ഇന്നു വ്യവസായലോകത്തിൽ ഒരു ഉന്നതസ്ഥാനം ലഭിച്ചിട്ടുള്ള "പെട്രോളിയം" (മണ്ണെണ്ണ, പെട്രോറം മുതലായതു്) ഇവിടെനിന്നു ധാരാളം കുഴിച്ചെടുക്കുന്നുണ്ടു്. ഇതു വീടുകളിൽ പലവിധ ആവശ്യങ്ങറക്കും നാനാതരം വ്യവസായങ്ങറക്കും ഉപയോഗപ്പെടുത്തിവരുന്ന ഒരു സാധനമാണല്ലൊ. പെട്രോളിയം ഖനികളിൽനിന്നു കുഴിച്ചെടുത്തു, കുഴൽമാൎഗ്ഗമായി തുറമുഖങ്ങളിലേക്കെത്തിച്ചു്, അവിടെവെച്ചു ശുദ്ധിചെയ്തു്, അന്യരാജ്യങ്ങളിലേക്കു കയററി അയക്കുന്നു. നമ്മുടെ നാട്ടിൽ കാണുന്ന മണ്ണെണ്ണ, പെട്രോറം, പാരഫിൻ മുതലായവയിൽ ഒരു വലിയഭാഗം അപ്പലേചിയൻ പ്രദേശത്തുനിന്നു വരുന്നതാകുന്നു. ബൎമ്മ, പേഷ്യ

എന്നീ രാജ്യങ്ങളാണ് ഇക്കാര്യത്തിൽ ഈ പ്രദേശത്തോട് കിടപിടിക്കുന്നതു്.

ഓഹിയോ നദീതീരത്തു സ്ഥിതിചെയ്യുന്ന "പിററ്സ് ബർഗ്ഗ്" പട്ടണമാകുന്നു ഇരിമ്പു വ്യവസായത്തിന്റേയും ഉരുക്കുവ്യവസായത്തിന്റേയും കേന്ദ്രസ്ഥാനം. പല ഭാഗങ്ങളിൽ നിന്നും തീവണ്ടിപ്പാതകളും, തോടുകളും, പുഴകളും, റോഡുകളും മററു ഗതാഗതമാർഗ്ഗങ്ങളും ഇവിടെ സംഗമിക്കുന്നു. ഇവിടെനിന്നു് അപ്പലേഷ്യൻ പർവ്വതങ്ങളിലുള്ള താഴ്വരകളിൽകൂടി ഇത്തരം മാർഗ്ഗങ്ങൾ അത്ലാന്തിക് സമുദ്രതീരത്തുള്ള മുഖ്യപട്ടണങ്ങളിൽ എത്തിച്ചേരുന്നുണ്ടു്. ഈ പട്ടണങ്ങളിൽ പ്രധാനമായിട്ടുള്ളതാകുന്നു "ഫിലാഡൽഫിയ". ന്യൂയോർക്കും, ചിക്കാഗോവും കഴിച്ചാൽ പിന്നെ ഐക്യരാജ്യങ്ങളിൽ ഏററവും വലിയ പട്ടണം ഫിലാഡൽഫിയയാണ്". ഇവിടെ കമ്പിളിത്തുണി വ്യവസായവും, യന്ത്രനിർമ്മാണവും, കപ്പൽപണിയും നടത്തിവരുന്നു. ഈ തുറമുഖം വഴിയായി കൽക്കരിയും പെട്രോളിയവും കയററി അയക്കപ്പെടുകയും ചെയ്യുന്നു. മറെറാരു തുറമുഖപട്ടണമായ "ബാൾട്ടിമോറി"ൽ പരുത്തി വ്യവസായവും ഇരിമ്പു വ്യവസായവും ഉയന്ന നിലയിൽ നടത്തിവരുന്നു. ഐക്യരാജ്യങ്ങളുടെ, അതായതു സംയുക്തഭരണത്തിന്റെ, തലസ്ഥാനമായ "വാഷിങ്ടൺ" പട്ടണവും ഈ പ്രദേശത്തുതന്നെ സ്ഥിതിചെയ്യുന്നു. അവിടെ സംയുക്തഭരണസംബന്ധമായ സർക്കാർ കെട്ടിടങ്ങളല്ലാതെ, വ്യവസായങ്ങളൊ വാണിജ്യങ്ങളോ ഒന്നുംതന്നെയില്ല.

അപ്പലേഷ്യൻ പ്രദേശത്തെ രണ്ടായിത്തിരിക്കുന്ന "ഹഡ്സൺ-മോഹക്ക" താഴ്വര നിങ്ങളുടെ പ്രത്യേക ശ്രദ്ധയെ ആകർഷിക്കേണ്ടതാണ്. മദ്ധ്യസമതലത്തിൽനിന്നു അത്ലാന്തിക് സമുദ്രതീരത്തിലേക്കുള്ള ഏററവും എളുപ്പമായ വഴി ഈ നദീതാഴ്വരകളിൽക്കൂടിയാകുന്നു. ഹഡ്സൺ നദിയേയും ഏറീതടാകത്തേയും സംഘടിപ്പിക്കുന്ന "ഏറീകനാൽ"

ഹഡ്സൺ നദിയുടെ ഒരു പോഷകനദിയായ മോഹക്കിന്റെ താഴ്വരകളിൽക്കൂടിപ്പോകുന്നു. ഇതുകൂടാതെ അനവധി തീവണ്ടിപ്പാതകളും ഈ മാർഗ്ഗത്തിൽക്കൂടിപോകുന്നുണ്ട്. ഇത്രമാത്രം ഗതാഗതസൌകര്യങ്ങളുള്ളതുകൊണ്ട്, ഈ താഴ്വരപ്രദേശത്തിന്റെ പ്രാധാന്യം അധികം വ്യവസായങ്ങളിലും വാണിജ്യത്തിലുമാകുന്നു.

അമേരിക്കയിലെ ഏററവും വലിയ പട്ടണമായ "ന്യൂയോക്ക്" ഹഡ്സൺ നദീമുഖത്താണു സ്ഥിതിചെയ്യുന്നതു്. ഇവിടെ പ്രകൃതിനിർമ്മിതമായ ഒരൊന്നാന്തരം തുറമുഖവുമുണ്ട്. സ്ഥലജലമാർഗ്ഗങ്ങൾ സംഗമിക്കുന്ന സ്ഥാനത്തു സ്ഥിതിചെയ്യുന്ന ഈ പട്ടണം, വ്യവസായവാണിജ്യവിഷയങ്ങളിൽ ഇതരനഗരങ്ങളെ അതിലംഘിച്ച് അദ്വിതീയമാഹാത്മ്യത്തോടുകൂടി പ്രശോഭിക്കുന്നു. വ്യവസായവാണിജ്യാഭിവൃദ്ധിയുടെ ഫലമായി ന്യൂയോക്കിൽ ജനസംഖ്യ ക്രമാതീതമായി വൎദ്ധിച്ചുവരികയും, അതനുസരിച്ചു കൂടുതൽ കെട്ടിടങ്ങൾ നിൎമ്മിക്കുവാൻ ഇടയില്ലാതെ അറുപതും അറുപതും തട്ടുകളുള്ള ആകാശഭേദികളായ കെട്ടിടങ്ങൾ ആവിർഭവിക്കുകയും ചെയ്തിട്ടുണ്ട്.

ഹഡ്സൺ-മോഹാക്കു താഴ്വരയുടെ പടിഞ്ഞാറെ അററത്തു്, എറീകനാൽ, തടാകത്തോടു ചേരുന്ന സ്ഥലത്തു "ബഫലോ" എന്ന തുറമുഖപട്ടണമുണ്ട്. അന്തർഭാഗങ്ങളിലെ ഭക്ഷണപദാൎത്ഥങ്ങളും ലോഹങ്ങളും കിഴക്കോട്ടു കൊണ്ടുപോകുന്നതും, വ്യവസിതപദാൎത്ഥങ്ങൾ കിഴക്കുനിന്നു കൊണ്ടുവരുന്നതും ഈ തുറമുഖം മുഖേനയാകുന്നു. നയാഗ്രവെള്ളച്ചാട്ടത്തിൽനിന്നു ശേഖരിക്കുന്ന വിദ്യുച്ഛക്തിയാണ് ഇവിടെ പല വ്യവസായങ്ങളിലും ഉപയോഗിച്ചുവരുന്നതു്. ഇവിടത്തെ പ്രധാന വ്യവസായം ഇരിമ്പു ശുദ്ധിചെയ്യലാകുന്നു.

**2. ന്യൂ ഇംഗ്ലണ്ടു് പ്രദേശം;—** ഇംഗ്ലീഷുകാർ ആ

ദ്യമായി അമേരിക്കയിൽ ഉപനിവേശങ്ങൾ സ്ഥാപിച്ചതു് ഇവിടെയാണെന്നു "ന്യൂ ഇംഗ്ലണ്ടു്" എന്ന പേരിൽനിന്നുതന്നെ നമുക്കനുമാനിക്കാം. ഈ പ്രദേശത്തിൽ വളരെഭാഗം ഇപ്പോഴും കാടുപിടിച്ചുകിടക്കുന്നു. താഴ്വരകളിലും തീരത്തുള്ള എത്രയും വീതികുറഞ്ഞ സമനിലത്തിലും അത്യാവശ്യം കൃഷികൾ നടത്താം. എന്നാൽ ഇപ്പോൾ കൃഷിയിലല്ല അവർ അധികം ശ്രദ്ധ പതിക്കുന്നതു്, വ്യവസായത്തിലാകുന്നു. വാസ്തവത്തിൽ വ്യവസായങ്ങൾക്കു വേണ്ട അസംസ്കൃതപദാർത്ഥങ്ങളൊന്നുംതന്നെ ഇവിടെയില്ല. എങ്കിലും ഇതൊരു പ്രധാനപ്പെട്ട വ്യാവസായികപ്രദേശമാകുന്നു. ഇതെങ്ങിനെ? കൽക്കരിയും, ഇരിമ്പു, പരുത്തി മുതലായ അസംസ്കൃതപദാർത്ഥങ്ങളും പുറമെനിന്നുകൊണ്ടുവന്നിട്ടാണ വ്യവസായങ്ങൾ നടത്തിവരുന്നതു്. കൽക്കരി നോവാസ്കോഷ്യ, പെൻസിൽവാനിയ ഈ പ്രദേശങ്ങളിൽനിന്നു സുലഭമായി കിട്ടും. യൂറോപ്പിന്നഭിമുഖമായി സ്ഥിതിചെയ്യുന്ന തുറമുഖങ്ങളും ഇവിടെയുണ്ടു്. തെക്കുള്ള കാർഷികപ്രദേശക്കാൎക്കു് ആവശ്യമായ പല വ്യവസിതപദാർത്ഥങ്ങളും ഇവിടെനിന്നയക്കുന്നതാണു്. പ്രധാനമായ വ്യവസായങ്ങൾ പരുത്തി, കമ്പിളി, ഇരിമ്പു എന്നിവയാകുന്നു. ഐക്യരാജ്യങ്ങളിൽ ഉണ്ടാക്കുന്ന പരുത്തിച്ചരക്കുകളിൽ മൂന്നിൽ രണ്ടുഭാഗവും ന്യൂ ഇംഗ്ലണ്ടു പ്രദേശത്തു് ഉണ്ടാക്കുന്നതാണു്. എന്നാൽ ഇവിടെ പരുത്തി കൃഷിചെയ്തുണ്ടാക്കുന്നില്ലെന്നു പ്രത്യേകം സ്മരിക്കണം—വ്യവസായം മാത്രമേയുള്ളു. പരുത്തിവ്യവസായത്തിന്നു പററിയതായ കാലാവസ്ഥയും ഇവിടെയുണ്ടു്. "ഫോൾ റിവർ", മഞ്ചെസ്ററർ, ലോവൽ, പ്രോവിഡൻസു് എന്നീ പട്ടണങ്ങളിലാണു് ഈ വ്യവസായം നടത്തപ്പെടുന്നതു്.

"ബോസ്റ്റൺ" പട്ടണത്തിൽ കമ്പിളിവ്യവസായമാണ പ്രധാനം. ബൂട്ട്സും, കത്തികൾ, തോക്കുകൾ മുതലായ ഇരിമ്പുസാമാനങ്ങളും ഇവിടെ ഉണ്ടാക്കുന്നുണ്ടു്. ഇതു ഒരു തുറമുഖ-

പട്ടണമാണു്. ഈ പട്ടണം മദ്ധ്യസമതലത്തോടു തീവണ്ടിപ്പാതകൊണ്ടു സംഘടിപ്പിച്ചിട്ടുണ്ടു്. ഇവിടെ ആവശ്യമുള്ള ഭക്ഷണസാധനങ്ങൾ കൊണ്ടുവരാനും മദ്ധ്യസമതലത്തിന്നാവശ്യമുള്ള വ്യവസിതപദാൎത്ഥങ്ങൾ എത്തിച്ചുകൊടുക്കാനും ഈ പാത ഉപകരിക്കുന്നു.

ന്യൂ ഇംഗ്ലണ്ടിൻെറ അടുത്തു കിടക്കുന്ന ആഴം കുറഞ്ഞ കടൽ മീൻപിടുത്തത്തിനു വളരെ സൌകൎയ്യപ്പെട്ടതാകുന്നു. അതുകൊണ്ടു മീൻപിടുത്തം ഒരു വലിയ വ്യവസായമെന്ന നിലയിൽത്തന്നെ നടന്നുവരുന്നു.

---

## അദ്ധ്യായം 11.

## ഐക്യരാജ്യങ്ങൾ (തുടൎച്ച)

## 1. കൃഷിത്തോട്ടങ്ങളുള്ള തെക്കുകിഴക്കൻ പ്രദേശം

ഐക്യരാജ്യങ്ങളിലെ തെക്കുകിഴക്കൻപ്രദേശം മെക്സിക്കോ ഉൾക്കടൽത്തീരത്തുള്ള സമതലവും അത്ലാന്തിക് സമുദ്രതീരത്തുള്ള സമതലവും കൂടിച്ചേൎന്നതാകുന്നു. ഇവിടെ ഉഷ്ണകാലത്തു നല്ല ചൂടും ധാരാളം മഴയുമുണ്ടു്; ശീതകാലത്താകട്ടെ, വലിയ ശൈത്യമൊട്ടില്ലതാനും. ഇവിടുത്തെ കാലാവസ്ഥ ഏകദേശം മോൺസൂൺ രാജ്യങ്ങളിലെ കാലാവസ്ഥ പോലെയിരിക്കുന്നു. ഇതു പരുത്തിക്കൃഷിക്കു് അത്യധികം യോജിച്ച കാലാവസ്ഥയാകുന്നു. അതുകൊണ്ടു് ഈ പ്രദേശത്തു കൃഷിചെയ്യുന്നിടത്തോളം പരുത്തി ലോകത്തിൽ മറ്റൊരിടത്തും കൃഷിചെയ്യുന്നില്ല. വാസ്തവത്തിൽ ലോകത്തിൽ ആകപ്പാടെ ഉണ്ടാകുന്ന പരുത്തിയിൽ പകുതിയിലധികം ഭാഗം ഇവിടെയാണുണ്ടാകുന്നതെന്നുള്ള സംഗതി പ്രത്യേകം അറിഞ്ഞിരിക്കേണ്ടതാണു്.

ഉഷ്ണാധിക്യത്തോടുകൂടിയ കാലാവസ്ഥയായതുകൊണ്ടു് ഇവിടെയുള്ള തോട്ടങ്ങളിൽ വേല ചെയ്യുന്നതിന്നു വെള്ളക്കാൎക്കു സാധിക്കുന്നതല്ല. അതുകൊണ്ടു് ആഫ്രിക്കയിൽനിന്നു നീഗ്രോ ജാതിക്കാരെ ആദ്യകാലങ്ങളിൽ ഇവിടെ കൊണ്ടുവന്നു പാൎപ്പിക്കേണ്ടിവന്നു. ഇപ്പോഴും അവരുടെ സന്താനങ്ങളാണു് കൃഷിപ്പണി നടത്തിവരുന്നതു്. അവരുടെ എണ്ണം ഉദ്ദേശം ഒരു കോടിയോളം കാണും. തോട്ടങ്ങളുടെ ഉടമസ്ഥന്മാരും കൃഷിപ്പണിയുടെ മേൽനോട്ടം വഹിക്കുന്നവരും വെള്ളക്കാരാണു്. കൃഷിപ്പണിയിൽതന്നെ പല ഭാഗങ്ങളും യന്ത്രങ്ങൾകൊണ്ടു നടത്തിവരുന്നു. എന്നാൽ മററു കൃഷികളിൽ ഉപയോഗിക്കുന്നേടത്തോളം യന്ത്രങ്ങൾ പരുത്തികൃഷിയിൽ ഉപയോഗിക്കാൻ തരമില്ല. മനുഷ്യപ്രയത്നം ഇതിൽ കൂടുതലായി ആവശ്യമുണ്ടു്.

ഇവിടെ ഉണ്ടാകുന്ന പരുത്തിയിൽ പകുതിയോളം ഇംഗ്ലണ്ടിലേയ്ക്കും മററു വിദേശരാജ്യങ്ങളിലേയ്ക്കും കയററി അയക്കുന്നു. ബാക്കിയുള്ളതു് ഐക്യരാജ്യങ്ങളിൽതന്നെ ഉപയോഗിക്കുന്നു. ന്യൂ ഇംഗ്ലണ്ടു് രാജ്യങ്ങളിലെ പ്രധാന വ്യവസായം പരുത്തിയാണെന്നു മുൻ അദ്ധ്യായത്തിൽ വിവരിച്ചിട്ടുണ്ടല്ലൊ. എന്നാൽ അവിടെ പരുത്തി വളരുന്നില്ല. അവിടെ വ്യവസായത്തിന്നാവശ്യമുള്ള പരുത്തിയെല്ലാം (അസംസ്കൃതനിലയിലുള്ള പരുത്തി) തെക്കുകിഴക്കൻ രാജ്യങ്ങളിൽനിന്നാണു വരുത്തുന്നതു്. ഇതിന്നും പുറമേ പരുത്തികൃഷിയുള്ള ചില രാജ്യങ്ങളിൽതന്നെ ഈ വ്യവസായവും നടത്തപ്പെടുന്നു. അലബാമ, ടെനിസ്സി മുതലായ രാജ്യങ്ങൾ പരുത്തിക്കൃഷിയുള്ള രാജ്യങ്ങളാണു്. എന്നാൽ അവിടെ ചിലേടങ്ങളിൽ കൽക്കരിഖനികളുമുണ്ടു്. ഈ കൽക്കരി ഖനികളുള്ള പ്രദേശങ്ങളിൽ പരുത്തിവ്യവസായവും നടത്തിവരുന്നു.

അമേരിക്കയിൽ പുകയിലക്കൃഷി പണ്ടുതന്നെയുള്ളതാ-

ണു്. ഈ പുകയിലകൃഷി ടെനിസ്സി, നോത്തുകരോളിന, സൌത്ത്കരോളിന, കെൻട്ടക്കി, വെർജിനിയ എന്നീ തെക്ക-കിഴക്കൻ രാജ്യങ്ങളിൽ ഊർജിതമായി നടന്നുവരുന്നു. പരുത്തികൃഷിക്ക പററിയ കാലാവസ്ഥതന്നെയാണു് പുകയിലകൃഷിക്കും ആവശ്യമുള്ളതു്. അതുകൊണ്ടു പരുത്തികൃഷിയുള്ള പല രാജ്യങ്ങളിലും പുകയിലകൃഷിയും കാണും. കെൻട്ടക്കിയിൽ "ലൂയിസ്‌വിൽ" പട്ടണവും, വെർജിനിയയിൽ "റിച്ച്മണ്ട്" പട്ടണവുമാണു് ലോകത്തിലെ ഏററവും വലിയ പുകയിലകേന്ദ്രങ്ങൾ.

ഈ പ്രദേശത്തു കൃഷിചെയ്യുന്ന ഏററവും പ്രധാനമായ ധാന്യം ചോളമാകുന്നു. മിസ്സിസിപ്പിഡൽട്ടയിലും മെക്സിക്കോ ഉൾക്കടൽ തീരത്തിലും നെല്ലും കരിമ്പും ധാരാളം കൃഷിചെയ്യുന്നുണ്ടു്. ഈ കൃഷികൾ സംബന്ധമായ വേലകളെല്ലാം നടത്തുന്നതു് അധികവും നമ്മുടെ നാട്ടിലെപ്പോലെ, ആളും കന്നാലിയുമല്ല; യന്ത്രങ്ങളാകുന്നു.

ഇവിടെനിന്നു പുറമേക്കു് അയക്കുന്ന പരുത്തിയെല്ലാം മെക്സിക്കോ ഉൾക്കടൽ തീരത്തുള്ള തുറമുഖങ്ങളിൽ കൂടിയും അത്‌ലാന്തിക് സമുദ്രതീരത്തുള്ള തുറമുഖങ്ങളിൽ കൂടിയുമാണു പോകുന്നതു്. മെക്സിക്കോ ഉൾക്കടൽതീരത്തിൽ "ന്യൂ ഓർലീൻസ്", "ഗാൽവ്‌സ്റ്റൺ" എന്നീ രണ്ടു തുറമുഖങ്ങൾ നോക്കുക. മിസ്സിസിപ്പിഡൽട്ടയിൽ സ്ഥിതിചെയ്യുന്ന ന്യൂ ഓർലീൻസ്സ് ചുററുപാടും ഉണ്ടാകുന്ന പരുത്തിയും മററു പദാർത്ഥങ്ങളും കയററി അയക്കുവാൻ വളരെ സൌകര്യപ്പെട്ട തുറമുഖമാകുന്നു. അനവധി തീവണ്ടിപ്പാതകൾ ഈ പട്ടണത്തെ ഉൾപ്രദേശങ്ങളുമായി സംയോജിപ്പിക്കുന്നുണ്ടു് ഗാൽവ്‌സ്റ്റൻ തുറമുഖം പരുത്തിക്ക പുറമെ "ടെക്സ്സാസ്സ്" രാജ്യത്തിൽ നിന്നെടുക്കുന്ന പെട്രോളിയവും കയററി അയക്കുന്നു. അത്‌ലാന്തിക് തീരത്തു പരുത്തിക്കുള്ള തുറമുഖം "ചാറൽസ്റ്റൺ" ആകുന്നു.

"ഫ്ളോറിഡ" അർദ്ധദ്വീപ് ഈ പ്രദേശത്തു കിടക്കുന്നതാണെങ്കിലും അവിടെ പരുത്തികൃഷിയില്ല. ഈ രാജ്യം ഫലവർഗ്ഗങ്ങൾക്കു കീർത്തിപ്പെട്ടതാകുന്നു. സുഖകരമായ കാലാവസ്ഥയുള്ള ഈ രാജ്യം ഒരു സുഖവാസസ്ഥലമായും ഉപയോഗിച്ചു വരുന്നു.

## 2. മദ്ധ്യകാഷ്ഠികപ്രദേശം

ഇതു് അമേരിക്കയിലെ മദ്ധ്യസമതലത്തിൻെറ ഏററവും പ്രധാനമായ ഭാഗമാകുന്നു. മിസ്സിസിപ്പി, മിസ്സോറി, ഓഹിയോ എന്നീ നദികളുടെ തടപ്രദേശങ്ങൾ എല്ലാംകൂടിയ ഈ മദ്ധ്യഭാഗം വളരെ വിസ്താരമുള്ള പുൽത്തകിടി പ്രദേശമാണു്. സമുദ്രതീരങ്ങളിൽനിന്നു വളരെ ഉള്ളിലേക്കു നീങ്ങിക്കിടക്കുന്നതുകൊണ്ടു് ഇവിടെ ഉഷ്ണകാലത്തു അത്യുഷ്ണവും ശീതകാലത്തു് അതിശൈത്യവും അനുഭവപ്പെടുന്നു. ഉഷ്ണകാലത്തു വടക്കുകിഴക്കൻ വാണിജ്യവാതങ്ങൾ മുഖേനയാണു മഴ കിട്ടുന്നതു്. ഇങ്ങിനെ ശീതോഷ്ണസ്ഥിതിക്കു കാലവ്യത്യാസമനുസരിച്ചു വലുതായ മാററം വരുന്ന കാലാവസ്ഥക്കു "കോണ്ടിനൻറൽ" കാലാവസ്ഥ എന്നു പേർ പറയും. വൃഷ്ടിവിതരണം നോക്കുന്നതായാൽ ഇവിടെത്തന്നെ എല്ലായിടത്തും ഒരു പോലെയല്ല. പടിഞ്ഞാട്ടു നീങ്ങുംതോറും മഴ കുറവാണെന്നു മുമ്പൊരദ്ധ്യായത്തിൽ പ്രസ്താവിച്ചിട്ടുണ്ടല്ലോ. മഴ കുറഞ്ഞു കുറഞ്ഞു റോക്കിയുടെ അടിവാരത്തിലെത്തുമ്പോഴേക്കു തീരെ ഇല്ലാതായിത്തീരുന്നു. മഴ കൂടുതലുള്ള കിഴക്കുഭാഗം കൃഷിക്കും മഴ കുറവായ പടിഞ്ഞാറുഭാഗം കന്നുകാലി വളർത്തലിനും ഉപയോഗപ്പെടുത്തിവരുന്നു.

മഴ കൂടുതലുള്ള ഭാഗത്തുതന്നെ മുഴുവൻ ഒരേജാതി കൃഷിയല്ല നടത്തിവരുന്നതു്. ഈ പ്രദേശത്തിൻെറ വടക്കുഭാഗത്തു് ഗോതമ്പും തെക്കുഭാഗത്തു് ചോളവും കൃഷിചെയ്യുന്നു.

ഗോതമ്പുകൃഷിയുള്ള ഭാഗം മഹാ തടാകങ്ങൾക്കും മിസ്സോറി നദിക്കും മദ്ധ്യേ കിടക്കുന്നു. "നോൎത്ത് ഡെക്കോട്ട", "സൌത്ത് ഡെക്കോട്ട", "മിന്നിസ്സോട്ട" എന്നീ രാജ്യങ്ങളാണ ഗോതമ്പുകൃഷിക്ക് ഏററവും ശ്രുതിപ്പെട്ടവ. ലോകത്തിൽ ഇത്രയധികം ഗോതമ്പുകൃഷിയുള്ള പ്രദേശം മറെറങ്ങുമില്ല. 'മിനിയാപ്പോളിസ്സ്', 'ഡുലുത്ത്', 'ചിക്കാഗൊ' ഈ പട്ടണങ്ങളുടെ സ്ഥാനം പടത്തിൽ നോക്കി കണ്ടുപിടിക്കുക. ഗോതമ്പു പൊടിച്ചു മാവാക്കുന്ന വ്യവസായമാണ് മിനിയാപ്പോളിസ്സിൽ പ്രധാനം. ഈ പട്ടണത്തിലുള്ള 'ഗോതമ്പുമില്ലു'കൾക്കു കയ്യുംകണക്കുമില്ല. പുറമുണ്ടാകുന്ന ഗോതമ്പെല്ലാം ഈ പട്ടണത്തിൽ ശേഖരിച്ചു മാവായും ധാന്യമായിത്തന്നേയും അന്യരാജ്യങ്ങളിലേക്കയക്കുന്നു. ഐക്യരാജ്യങ്ങളിലെ വ്യാവസായിക രാജ്യങ്ങളിലേക്കും വിദൂരസ്ഥങ്ങളായ യൂറോപ്പ് മുതലായ വിദേശങ്ങളിലേക്കും ഗോതമ്പു കയററി അയക്കുന്നുണ്ട്. തടാകതീരത്തുള്ള 'ഡുലുത്ത്', 'ചിക്കാഗൊ' എന്നീ തുറമുഖങ്ങൾ വഴിയാണ് ഈ കച്ചവടം നടക്കുന്നതു്. ഉൾപ്രദേശങ്ങളിൽ നിന്നു ഗോതമ്പു തീവണ്ടിമാൎഗ്ഗമായി ഈ തുറമുഖങ്ങളിലേക്കെത്തിക്കുന്നു. ഈ തുറമുഖങ്ങളിൽ "എലിവേററർ" എന്നു പേർ പറയുന്ന ഒരുതരം വലിയ കെട്ടിടം ധാന്യം ശേഖരിക്കാനായി നിൎമ്മിച്ചിട്ടുണ്ട്. ഇതിൽ നിറച്ചിട്ടുള്ള ധാന്യം അടുത്തു തൊട്ടുനില്ക്കുന്ന കപ്പലിലേക്കു നേരിട്ടു പകൎത്തുന്നു. കപ്പലുകൾ തടാകങ്ങൾ വഴിയായും, സെൻറ് ലോറൻസു നദീവഴിയായും അത്‌ലാന്തിക് സമുദ്രത്തിൽ പ്രവേശിക്കുന്നു. ചില കപ്പലുകൾ "എറീ" തടാകത്തിൽ ചെന്നാൽ ആ തടാകത്തേയും ഹഡ്‌സൺ നദിയേയും സംയോജിപ്പിക്കുന്ന "എറീകനാൽ" വഴിയായിപ്പോയി ഹഡ്‌സൺ നദിയിൽ ചെന്ന് അതിൽകൂടിയും അത്‌ലാന്തിക് സമുദ്രത്തിൽ പ്രവേശിക്കുന്നുണ്ട്.

തെക്കുഭാഗത്തു ഗോതമ്പിനേക്കാളധികം ചോളമാണ്

കൃഷിചെയ്യുന്നതു്. ഈ ചോളം മാംസത്തിനുവേണ്ടി വളർത്തുന്ന കന്നുകാലികളുടേയും പോക്കുകളുടേയും പ്രധാന ഭക്ഷണസാധനമാകുന്നു. ഐക്യരാജ്യങ്ങളിലുള്ള കന്നുകാലികളും പോക്കുകളും പകുതിയിലധികം ഇവിടെ കാണപ്പെടുന്നു. അമേരിക്കയിൽ ചോളത്തിന്നു് ഇന്ത്യൻ കോൺ (Indian Corn) എന്നു പേർപറയും. ഇതു പൊടിച്ചു ഭക്ഷണമായും ഉപയോഗിക്കുന്നു.

ഈ മദ്ധ്യസമതലം കേവലം കാർഷികപ്രദേശമാണെന്നു തെററിദ്ധരിച്ചു പോകരുതു്. സുപ്പീരിയർ തടാകത്തിന്റെ പടിഞ്ഞാറുവശം ചെമ്പും, ഇരിമ്പും കുഴിച്ചെടുക്കുന്ന പല ഖനികളുണ്ടു്. പച്ച ഇരിമ്പു ഡ്യൂലത്തു തുറമുഖത്തിൽക്കൂടി തടാകങ്ങൾ വഴിയായി അപ്പലേഷ്യൻ പ്രദേശത്തേക്കും, ന്യൂ ഇംഗ്ലണ്ടു രാജ്യങ്ങളിലേയ്ക്കും കൊണ്ടുപോകപ്പെടുന്നു. എന്നുമാത്രമല്ല, മദ്ധ്യരാജ്യങ്ങളിൽ കല്ക്കരി ഖനികളും ധാരാളമുള്ളതുകൊണ്ടു് അനവധി വ്യവസായങ്ങൾ നടക്കുന്ന പട്ടണങ്ങളും ഇവിടെയുണ്ടു്. ശോതമ്പു പൊടിക്കലും, കൃഷിപ്പണിക്കുള്ള സാമഗ്രികൾ, കൃഷിസംബന്ധമായ യന്ത്രങ്ങൾ, തീവണ്ടി റെയിലുകൾ, മോട്ടോർ വാഹനങ്ങൾ എന്നിവ ഉണ്ടാക്കലുമാണു് ഈ പട്ടണങ്ങളിലെ പ്രധാന വ്യവസായങ്ങൾ.

"ചിക്കാഗൊ" ഈ പട്ടണങ്ങളിൽ പ്രഥമസ്ഥാനത്തെ അർഹിക്കുന്നു. അമേരിക്കയിൽ ന്യൂയോർക്ക് കഴിഞ്ഞാൽ പിന്നെ ഏററവും വലിയ പട്ടണമാകുന്നു ചിക്കാഗൊ. മിച്ചിഗൻ തടാകത്തിന്റെ തെക്കെ തീരത്തിൽ സ്ഥിതിചെയ്യുന്നതുകൊണ്ടു, ചിക്കാഗൊ വളരെ വേഗത്തിൽ ഒരു വലിയ വ്യവസായ വാണിജ്യകേന്ദ്രമായിത്തീർന്നിട്ടുണ്ടു്. ഇവിടെനിന്നു സെൻറ ലോറൻസ് നദിവഴിയായി കിഴക്കോട്ടും "ഇല്ലിനോയ്സ്" നദിയിൽക്കൂടി മിസ്സിസിപ്പിവഴിയായി തെ

ക്കോട്ടും പോകാൻ മാർഗ്ഗങ്ങളുണ്ട്. ഇതുകൂടാതെ സമതലത്തിൽക്കൂടി പോകുന്ന അനവധി തീവണ്ടിപ്പാതകളും ഇവിടെ സംയോജിക്കുന്നു. ലോകത്തിലുള്ള ഏററവും വലിയ തീവണ്ടി ജംഗ്ഷൻ ആണ് ഷിക്കാഗൊ എന്നു പറയാം. ഇങ്ങിനെ പല ജലമാർഗ്ഗങ്ങളും കരമാർഗ്ഗങ്ങളും കൂടിച്ചേരുന്ന ഈ പട്ടണത്തിൻെറ നാനാതരം വ്യവസായങ്ങളും കച്ചവടവും വളൎന്നു വന്നിട്ടുണ്ട്. ഗോതമ്പു കയററി അയക്കുന്ന ഒരു തുറമുഖം ഇതാണെന്നു മുമ്പു പറഞ്ഞിട്ടുണ്ടല്ലൊ. മാംസം വെട്ടിയുണക്കി ടിന്നിലാക്കി കയററി അയക്കുന്ന വ്യവസായവും ഇവിടെ പ്രധാനമായി നടക്കുന്നു. പടിഞ്ഞാറുള്ള മേച്ചിൽ സ്ഥലങ്ങളിൽ വളൎത്തുന്ന കന്നുകാലികളിൽ നാലിലൊരംശം ഇവിടെയുള്ള കശാപ്പുശാലകളിലേക്കാണ് വരുന്നതു്. ചിക്കാഗൊ പട്ടണത്തിൽ ദിവസേന മാംസത്തിനായി അമ്പതിനായിരത്തിൽ കുറയാതെ കന്നുകാലികളെ ഹിംസിക്കുന്നുണ്ടെന്നാണ് കണക്കാക്കപ്പെട്ടിട്ടുള്ളതു്. ഈ മാംസം മുഴുവനും ഇവിടെ ചിലവാക്കുകയല്ല; കയററി അയക്കുകയാണ് ചെയ്യുന്നതെന്ന് ഓൎമ്മവെക്കണം. ഇതുകൂടാതെ തീവണ്ടികറം, റെയിലുകറം, കൃഷിപ്പണിക്കുള്ള ഉപകരണങ്ങറം, യന്ത്രങ്ങറം മുതലായവ ഉണ്ടാക്കുന്ന വ്യവസായങ്ങളും ഇവിടെ നടത്തിവരുന്നു. വ്യവസായങ്ങളുടെ നടത്തിപ്പിനു വേണ്ട ഇരിമ്പു സുപ്പീരിയർ തടാകപ്രദേശത്തുനിന്നും കല്ക്കരി ഇല്ലിനോയ്സ്സ് രാജ്യത്തിൽനിന്നും കൊണ്ടുവരികയാണ് ചെയ്യുന്നതു്.

"ഡിട്രോയിട്ടു്" പട്ടണം വലുപ്പംകൊണ്ടു ഐക്യരാജ്യങ്ങളിൽ നാലാമത്തേതാകുന്നു. ഈ പട്ടണം "എറീ" തടാകത്തിൻെറ സമീപം സ്ഥിതിചെയ്യുന്നു. സുപ്പീരിയർ തടാകപ്രദേശത്തുനിന്നു ഇരിമ്പും, പെൻസിൽവാനിയയിൽനിന്നു കല്ക്കരിയും കൊണ്ടുവന്ന് ഇവിടെ മോട്ടോർ വാഹനങ്ങറം ഉ

ണ്ടാക്കുന്ന വ്യവസായം നടത്തപ്പെടുന്നു. വ്യവസായ ലോക ത്തിലെ സമ്രാട്ടായ "ഹെൻറി ഫോർഡി"ന്റെ പേർ നിങ്ങൾ കേട്ടിട്ടുണ്ടായിരിക്കാം. ഇന്നു ഭൂമിയിൽ ഏററവും വലിയ ധനികനാണ് അദ്ദേഹം. മോട്ടോർ വ്യവസായം ചുരുങ്ങിയ കാലത്തിനുള്ളിൽ ഈ ഉയന്ന സ്ഥിതിയെ പ്രാപിച്ചതു് ഇദ്ദേ ഹത്തിന്റെ പരിശ്രമംകൊണ്ടാണെന്നു പറയാം. ഇദ്ദേഹ ത്തിന്റെ വമ്പിച്ച മോട്ടോർ വ്യവസായശാല ഡിട്രോയിട്ട നഗരത്തിലാണ സ്ഥാപിച്ചിട്ടുള്ളതു്. "ഫോർഡ്" കമ്പനിയു ടെ വ്യവസായശാല ഇല്ലായിരുന്നെങ്കിൽ ഡിട്രോയിട്ട നഗ രത്തിന്റെ പേർതന്നെ കേൾക്കുമായിരുന്നില്ല.

**"സെൻറ് ലൂയി"**:— മിസ്സിസിപ്പിതടത്തിലെ ഏ ററവും വലിയ പട്ടണമാകുന്നു. മിസ്സിസിപ്പിയുടേയും മി സ്സോറിയുടേയും സംഗമസ്ഥാനത്തു സ്ഥിതിചെയ്യുന്ന ഈ പട്ട ണം, തെക്കു-വടക്കും കിഴക്കു-പടിഞ്ഞാറും പോകുന്ന തീവ ണ്ടിപ്പാതകൾ സംയോജിക്കുന്ന ഒരു കേന്ദ്രമാകുന്നു. ഇവിടെ ഇരിമ്പുവ്യവസായം, തോൽവ്യവസായം, മാംസവ്യവസായം മുതലായതുകൾ നടത്തിവരുന്നുണ്ടു്.

ഗതാഗതവിഷയത്തിൽ, മഹാതടാകങ്ങളും, സെൻറ് ലോറൻസ്സ മിസ്സിസിപ്പിനദികളും, മിസ്സിസിപ്പിയുടെ പോ ഷകനദികളും, കനാലുകളും, തീവണ്ടിപ്പാതകളും എല്ലാം എത്രമാത്രം സൌകര്യങ്ങളുണ്ടാക്കീട്ടുണ്ടെന്നും, ഈ സൌകര്യ ങ്ങൾ ഐക്യരാജ്യങ്ങളുടെ വ്യാവസായികവും വ്യാപാരികവു മായ ശ്രേയോഭിവൃദ്ധിക്കു് എത്രമാത്രം ഹേതുഭൂതമായിട്ടു ണ്ടെന്നും മേൽപ്രസ്താവിച്ച സംഗതികളിൽനിന്നു നിങ്ങൾ ഗ്രഹിച്ചിരിക്കണം.

കാർഷികപ്രദേശത്തിനു പടിഞ്ഞാറു റോക്കിയുടെ അടി വാരംവരെ പരന്നുകിടക്കുന്ന പുൽപ്രദേശം മഴ കുറവായതു കൊണ്ടു മേച്ചിൽസ്ഥലമായിമാത്രം ഉപയോഗപ്പെടുത്തിവരു

ന്നു എന്നു മുമ്പു പ്രസ്താവിച്ചുവല്ലൊ. ലക്ഷോപലക്ഷം കന്നു കാലികൾ ഇവിടെ മേഞ്ഞുനടക്കുന്നു. ഓരോ മേച്ചിൽ സ്ഥലങ്ങൾ അനേകായിരം ഏക്ര വിസ്താരമുണ്ട്. ഈ മേച്ചിൽ സ്ഥലങ്ങൾക്ക് ഇവിടെ "റാഞ്ചസ്സ്" എന്നു പേർ പറയുന്നു. "ടെക്സസ്സ്" രാജ്യത്തിലാണ് ഏററവും നല്ല "റാഞ്ചസ്സ്" ഉള്ളതു്. മററ ഭാഗങ്ങളിലെല്ലാം പുല്ല കുറവാകുന്നു. അതുകൊണ്ട്, അവിടെ വളൎത്തുന്ന കന്നുകാലികളെ കശാപ്പുശാലകളിലേക്കയക്കുന്നതിന്നു മുമ്പു ചോളകൃഷിയുള്ള പ്രദേശത്തു കൊണ്ടുപോയി കുറച്ചുകാലം പ്രത്യേകം തീററകൊടുത്തു രക്ഷിക്കുന്നു. ചോളവും പരുത്തിപ്പിണ്ണാക്കും കൊടുത്താണ് അവയുടെ ദേഹം പോഷിപ്പിക്കുന്നതു്. ദേഹം മാംസളമായിത്തീൎന്നാൽ പിന്നെ ചിക്കാഗൊ, സെൻറ് ലൂയി മുതലായ പട്ടണങ്ങളിലേക്കയക്കുകയായി. ഈ പട്ടണങ്ങളിൽ അവയെ ഹിംസിച്ചു മാംസം ഉണക്കി ടിന്നിലാക്കി അമേരിക്കയുടെ ഇതരഭാഗങ്ങളിലേക്കും യൂറോപ്യൻ രാജ്യങ്ങളിലേക്കും കയററി അയക്കയും ചെയ്യുന്നു.

---

## അദ്ധ്യായം 12.

## ഐക്യരാജ്യങ്ങൾ (തുടൎച്ച)

### 1. റോക്കീപൎവ്വതതടം.

പല നിരകളുള്ള റോക്കിയുടെ തടപ്രദേശം, ഐക്യരാജ്യങ്ങളുടെ പടിഞ്ഞാറവശത്തു് ഏററവും വീതികൂടിയിരിക്കുന്നു. പൎവ്വതപ്രദേശത്തിന്നു് ഇവിടെ ഏകദേശം ആയിരം നാഴികയിൽ കൂടുതൽ വീതിയുണ്ട്. ഐക്യരാജ്യങ്ങളുടെ മൂന്നിലൊരംശം ഈ പ്രദേശമാണ്. ഇതിൻെറ പടിഞ്ഞാറവശത്തു സീറാനിവാഡ്, കാസ്ക്കെയ്ഡ് റെയിഞ്ച് എന്നീ പൎവ്വതങ്ങളും കിഴക്കു റോക്കിയും കിടക്കുന്നു. ഈ പൎവ്വത

നിരകളുടെ മദ്ധ്യത്തിലുള്ള ഭാഗം വലിയ പീഠഭൂമികളാണ്. ഈ പീഠഭൂമികളുടെ ഇടയിൽ വേറെ പർവ്വതങ്ങളുണ്ട്.

മേൽപ്പറഞ്ഞ പർവ്വതങ്ങളുടെ കിടപ്പുകൊണ്ട് പീഠഭൂമികൾക്ക സമുദ്രസമ്പർക്കമില്ലാതായിപ്പോയിട്ടുണ്ട്. പീഠഭൂമികളിൽ അധികം ഭാഗവും മരുഭൂമിയായും മരുഭൂസമപ്രദേശമായും കിടക്കുന്നു. പർവ്വതങ്ങൾക്കെല്ലാം അവയുടെ ഉയർച്ച മൂലം മഴ ലഭിക്കുന്നുണ്ട്. അതുകൊണ്ട് അവയിൽ കാടുകൾ വളരുവാനിടയായിട്ടുമുണ്ട്. പീഠഭൂമികളിലാകട്ടെ, മഴ നന്നേ കുറവാണ്. ഈ പീഠഭൂമികൾ പർവ്വതങ്ങളുടെ റെയിൻഷാഡൊ പ്രദേശങ്ങളാണെന്ന് ഓർമ്മവെക്കണം. കാലാവസ്ഥ ക്രമീകരിക്കപ്പെടുവാൻ സമുദ്രസമ്പർക്കമൊട്ടില്ലതാനും. അതുകൊണ്ട് ഇവിടെ ശീതകാലത്ത് അതിശൈത്യവും ഉഷ്ണകാലത്ത് അത്യുഷ്ണവും അനുഭവപ്പെടുന്നു.

ഈ പ്രദേശത്തെ 3 വിഭാഗങ്ങളായിത്തിരിക്കാം:—1. "സ്നേയിക്ക് നദി" പീഠഭൂമി. 2. അമേരിക്കൻ മഹാമരുഭൂമി. 3. കൊളറാഡൊ പീഠഭൂമി.

**സ്നേയിക്ക് നദീപീഠഭൂമി:**—ഇതു സ്നേയിക്ക് നദിയുടെ മേത്തടമാകുന്നു. ഈ പീഠഭൂമിയും ഇതിന്നടുത്തു വടക്ക്കിടക്കുന്ന "കുളംപിയ" മൈതാനവുമാണ് പർവ്വതപ്രദേശത്തു് അധികം ഫലവത്തുള്ള ഭാഗങ്ങൾ. കറുത്ത നിറത്തിലുള്ള ഇവിടത്തെ മണ്ണു നീർപിടുത്തമുള്ളതാകകൊണ്ട്, മഴ കുറവാണെങ്കിലും ഇവിടെ ഗോതമ്പു കൃഷിചെയ്യാൻ സാധിക്കുന്നു. അത്യാവശ്യം പുല്ലു വളരുന്നതുകൊണ്ട് ആടുമാടുകളെയും ഇവിടെ ധാരാളം കാണാം.

**അമേരിക്കൻ മഹാമരുഭൂമി:**—ഈ പ്രദേശത്തിലെ നീരൊഴുക്ക് സമുദ്രത്തിലേക്കല്ല; അന്തസ്ഥങ്ങളായ ചില തടാകങ്ങളിലേക്കാണ്. ഈ തടാകങ്ങൾ അധികവും ആഴം കുറഞ്ഞവയും ഉപ്പു നിറഞ്ഞവയുമാകുന്നു. മഴ വളരെ കുറവായതു

കൊണ്ടു നദികളിൽക്കൂടി വരുന്ന വെള്ളം കുറവായിരിക്കും. തടാകങ്ങളിലെ വെള്ളം ആവിയായിപ്പോകയും ചെയ്യും. അതാണ് തടാകങ്ങൾ ആഴം കുറയുവാനും ഉപ്പുമയമാകാനും കാരണം. ഈ തടാകങ്ങളിൽ ഏററവും വലിയതു് "അട്ടാ" എന്ന ഉപ്പുതടാകമാകുന്നു. ഈ തടാകത്തിൽക്കൂടി ഒരു തീവണ്ടിപ്പാതയുണ്ടാക്കീട്ടുണ്ടു്. തടാകം എത്ര ആഴം കുറവാണെന്നു് ഇതിൽനിന്നു് ഊഹിക്കാമല്ലോ. ഈ തടാകതീരത്തിൽ "സാൾട്ടു് ലെയിക്ക്സിററി" എന്നൊരു പട്ടണവും ഉണ്ടായിട്ടുണ്ടു്. മരുഭൂസമമായ ഈ പ്രദേശത്തു് ഇത്തരം ഒരു പട്ടണം ഉണ്ടായിവന്നതു് അത്ഭുതാവഹം തന്നെ. അസാധാരണമായ ചില വിശ്വാസങ്ങളും മതവും അനുസരിച്ചുവരുന്ന "മോർമൺസ്സ്" എന്ന സംഘക്കാർ, അവരുടെ മതസ്വാതന്ത്ര്യത്തിന്നുവേണ്ടി ഐക്യരാജ്യങ്ങളിലെ കിഴക്കുനിന്നു റോക്കി പർവ്വതം കടന്നു് ഇവിടെ സ്ഥാനം ഉറപ്പിച്ചു. അവരുടെ അശ്രാന്തപരിശ്രമംകൊണ്ടാണു് ഇങ്ങിനെയൊരു പട്ടണം ആവിർഭവിച്ചതു്. അവർ ജലസേചനസൌകര്യങ്ങൾ ഏർപ്പെടുത്തി പട്ടണത്തിനു ചുററും കൃഷിത്തോട്ടങ്ങൾ നട്ടുവളർത്തുകയും തന്മൂലം അവിടെ ജനങ്ങൾ വർദ്ധിക്കുകയും ചെയ്തു.

**കൊളറാഡൊ പീഠഭൂമി:**—കൊളറാഡൊ നദീതടം മഴയില്ലാതെ വരണ്ട പ്രദേശമാണു്. റോക്കി പർവ്വതത്തിൽനിന്നുത്ഭവിക്കുന്ന ഈ നദി പോകുന്ന വഴിയിൽ പലേടങ്ങളിലും "കാനിയോൺ" എന്നു പറയപ്പെടുന്ന അഗാധങ്ങളായ താഴ്വരകളുണ്ടെന്നു മുമ്പു പ്രസ്താവിച്ചിട്ടുണ്ടല്ലോ. അവയിൽ പ്രത്യേകിച്ചു "ഗ്രാൻഡ് കാനിയോൺ" എന്ന താഴ്വര അനവധി സന്ദർശകന്മാരെ ആകർഷിക്കുന്ന ഒന്നാണു്. മഴയില്ലാത്തതുകൊണ്ടു പീഠഭൂമിയുടെ അധികഭാഗവും ഫലശൂന്യമാകുന്നു. എന്നാൽ നദിയുടെ കീഴ്ത്തടത്തിൽ ജലസേചനസൌകര്യങ്ങൾ ഏർപ്പെടുത്തി പരുത്തിയും ഈത്തപ്പനയും കൃ

ഷിചെയ്തു തുടങ്ങീട്ടുണ്ടു്.

റോക്കി പർവ്വതതടത്തിലെ പ്രധാന വ്യവസായം ലോഹഖനനമാകുന്നു. സ്വർണ്ണം, വെള്ളി, ചെമ്പു്, ഈയ്യം എന്നീ ലോഹങ്ങളാണു് ഇവിടെ പ്രധാനമായിട്ടുള്ളതു്. ഐക്യരാജ്യങ്ങളിൽ ലോഹസമ്പത്തു നിക്ഷേപിക്കപ്പെട്ടിട്ടുള്ള ക്രമം നോക്കുക:—അപ്പലേഷ്യൻ പ്രദേശത്തു കൽക്കരി; മദ്ധ്യസമതലത്തിൽ (സുപ്പീരിരിയർ തടാകത്തിൻെറ പടിഞ്ഞാറുവശം) ഇരിമ്പും ചെമ്പും; പശ്ചിമപർവ്വത തടത്തിൽ സ്വർണ്ണം, വെള്ളി, ചെമ്പ്, ഈയ്യം. ഐക്യരാജ്യങ്ങളിലുണ്ടാകുന്ന സ്വർണ്ണത്തിൽ മുക്കാൽഭാഗവും, വെള്ളി മുഴുവനും, ചെമ്പും ഈയ്യവും അധികവും, ഈ പർവ്വതപ്രദേശത്തുനിന്നാണു് കിട്ടുന്നതു്. മഴയില്ലാതേയും ജലസേചനസൌകര്യങ്ങളില്ലാതെയും മരുഭൂമിപോലെ കിടക്കുന്ന ഈ പ്രദേശം വിലപിടിച്ച ലോഹങ്ങളുടെ വിളനിലമാണു്. അതുകൊണ്ടു്, അസുഖമായ കാലാവസ്ഥയാണെങ്കിലും, ജീവസന്ധാരണം വിഷമകരമാണെങ്കിലും, ജനങ്ങൾ അങ്ങോട്ടാകഷിക്കപ്പെടുന്നു. ആസ്ത്രേലിയയിൽ മരുഭൂമിയിൽ ഉണ്ടായിട്ടുള്ള "കാൽഗൂർലി" മുതലായ പട്ടണങ്ങളുടെ ഉത്ഭവം നോക്കുക. ദൈവസൃഷ്ടിയിൽ ഫലശൂന്യമായി ഒന്നുംതന്നെ ഉണ്ടാവാൻ തരമില്ല.

## 2. ശാന്തസമുദ്രതീരം

ഈ പ്രദേശം, കോസ്റ്റ്റെയിഞ്ചിന്നും, കാസ്കേയിഡ് റെയിഞ്ച്, സീറാനിവാഡ ഇവയ്ക്കും മദ്ധ്യേ കിടക്കുന്ന താഴ്‌വരകൾ എല്ലാം കൂടിയതാകുന്നു. കോസ്റ്റ് റെയിഞ്ചിനെക്കാൾ മററ രണ്ടു പർവ്വതങ്ങൾക്കും ഉയരം കൂടും. ഇടയ്ക്കു തെക്കുവടക്കായി നീണ്ടുകിടക്കുന്ന താഴ്‌വരകളിൽ വിലങ്ങനെ മുറിഞ്ഞുകിടക്കുന്ന ചില മലകളും ഉണ്ടു്. കാലാവസ്ഥയനുസരിച്ചു് ഈ പ്രദേശത്തെ രണ്ടായി തിരിക്കാം:—(1) കാലിഫോർണ്ണിയൻ പ്രദേശം. (2) വടക്കുപടിഞ്ഞാറൻ പ്രദേശം.

**കാലിഫോർണിയൻ പ്രദേശം:—** കാലാവസ്ഥയെ വിവരിക്കുന്ന ഘട്ടത്തിൽ, വടക്കെ അമേരിക്കയുടെ പടിഞ്ഞാറെത്തീരത്തു് മെഡിട്ടറേനിയൻ കാലാവസ്ഥയുള്ള ഒരു പ്രദേശം ഉള്ളതായി കാണിച്ചിട്ടുണ്ടു്. കാലിഫോർണിയാ താഴ്‌വരയാണു് ആ പ്രദേശം. കാലിഫോർണിയ കോസ്റ്റു് റെയിഞ്ചിന്നും സീറാനിവാഡയ്ക്കും മദ്ധ്യേ തെക്കുവടക്കായി കിടക്കുന്ന താഴ്‌വരപ്രദേശമാകുന്നു. ഈ താഴ്‌വരയിൽക്കൂടി രണ്ടു നദികളൊഴുകുന്നുണ്ടു്. കോസ്റ്റു് റെയിഞ്ചിൻെറ ഇടയ്ക്കു് ഒരു ദിക്കിൽ മാത്രമേ മുറിവുള്ളു. ഈ മുറിവിന്നു് "ഗോൾഡൻ ഗെയിററ്" എന്നു പേർ. കാലിഫോർണിയയിൽനിന്നു" "ഗോൾഡൻ ഗെയിററി"ൽ കൂടി മാത്രമേ ശാന്തസമുദ്രത്തിലേക്കു പ്രവേശനമാൎഗ്ഗമുള്ളു. "സാൻഫ്രാൻസിസ്കോ" എന്ന തുറമുഖപട്ടണം ഇവിടെ സ്ഥിതിചെയ്യുന്നു.

ഈ പ്രദേശത്തു ശീതകാലത്തുമാത്രമേ മഴയുള്ളു. അതുതന്നെ പൎവ്വതങ്ങളിൽ അധികമായും താഴ്‌വരയിൽ കുറഞ്ഞുമിരിക്കുന്നു. മഴ കൂടുതലായുള്ള മലം പ്രദേശങ്ങളിൽ ദേവതാരവൃക്ഷവും മററു വലിയ വൃക്ഷങ്ങളും വളരുന്നു. മഴ കുറഞ്ഞ താഴ്‌വര, വൃക്ഷവിഹീനമായ പുൽപ്രദേശമാകുന്നു. താഴ്‌വരപ്രദേശത്തു ജലസേചനസൌകൎയ്യങ്ങൾ ഏൎപ്പെടുത്തി ഗോതമ്പും മെഡിട്ടറേനിയൻ ഫലങ്ങളും ഉണ്ടാക്കിവരുന്നു. ഇവിടെ ഉണ്ടാകുന്ന പ്രധാന പഴങ്ങൾ മധുരനാരങ്ങ, ചെറുനാരങ്ങ, മുന്തിരിങ്ങ, "ചെറിസ്സു്" "അപ്രിക്കോട്ടു്" എന്നിവയാകുന്നു. ഈ പഴങ്ങൾ അങ്ങിനെത്തന്നെ പ്രത്യേകം വണ്ടികളിൽ കയററി ഐക്യരാജ്യങ്ങളുടെ നാനാഭാഗങ്ങളിലേക്കും ദിവസേന അയക്കുന്നു. ഇതിന്നും പുറമെ, വളരെ പഴങ്ങൾ, ഉണക്കി ടിന്നിലാക്കി വിദേശങ്ങളിലേക്കും അയക്കുന്നുണ്ടു്. ഇവിടെയുള്ളതുപോലെ പഴവ്യവസായം ഐക്യരാജ്യങ്ങളിൽ മറെറങ്ങുമില്ല.

അമേരിക്കയുടെ പശ്ചിമതീരത്തു് അനവധി മലകളും ആ മലകളിലെല്ലാം വളരെ വലിയ മരങ്ങളും ഉള്ളതുകൊണ്ടു തടിവ്യവസായം ഇവിടെ പൊതുവായിക്കാണപ്പെടുന്നു. കാലിഫോർണിയയിലും തടിവ്യവസായവും മരം കയററി അയക്കലും ധാരാളമുണ്ടു്. ഇവിടെ സർവ്വത്ര കാണപ്പെടുന്ന മരംകൊണ്ടു നിർമ്മിച്ച കെട്ടിടങ്ങൾ, ഇവിടെയുള്ള വൃക്ഷങ്ങളുടേയും തടിവ്യവസായത്തിൻേറയും വിപുലതയെ പ്രദർശിപ്പിക്കുന്നു. നാനാതരം മരം പഴങ്ങൾ കയററി അയക്കുന്നതിലേക്കുള്ള പെട്ടികളും മററും ഉണ്ടാക്കാനും ഉപയോഗപ്പെടുത്തുന്നു.

കാലിഫോർണിയ, ലോഹസമൃദ്ധിയുള്ള ഒരു പ്രദേശമാണു്. സീറാനിവാഡയ്ക്കടുത്തു സ്വർണ്ണഖനികൾ ധാരാളമുണ്ടു്. "ലോസ് ആൻജിലോസ്സി"ന ചുററും പെട്രോളിയം ഖനികൾ കാണപ്പെടുന്നു. കാലിഫോർണിയയിൽ കൽക്കരിക്കുപകരം പെട്രോളിയമാണു് അധികമായി ഉപയോഗിക്കുന്നതു്.

കാലിഫോർണിയക്കുള്ള പ്രധാന തുറമുഖപട്ടണം "സാൻഫ്രാൻസിസ്കോ" ആകുന്നു. വൻകരയിൽ കിഴക്കു-പടിഞ്ഞാറായി പോകുന്ന പല തീവണ്ടിപ്പാതകളും ഇവിടെ കൂടിച്ചേരുന്നു. ആസ്ട്രേലിയ, ചൈന, ജപ്പാൻ മുതലായ രാജ്യങ്ങളുമായിട്ടുള്ള കച്ചവടത്തിന്നാണു് ഈ തുറമുഖത്തിന്നധികം സൌകര്യമുള്ളതു്. എന്നാൽ പനാമാതോടു തുറന്നതോടുകൂടി ഈ തുറമുഖത്തിൽനിന്നു് ഐക്യരാജ്യങ്ങളുടെ കിഴക്കൻ തീരത്തിലേക്കും യൂറോപ്പിലേക്കുമുള്ള ദൂരം കുറഞ്ഞുവരികയും, തന്മൂലം ഈ രാജ്യങ്ങളുമായിട്ടുള്ള എടവാടുകൾ വർദ്ധിക്കുകയും ചെയ്തിട്ടുണ്ടു്. ഈ തുറമുഖത്തിനു ഇനിയും കൂടുതൽ പ്രാധാന്യം സിദ്ധിക്കുവാൻ ഇടയുണ്ടു്.

**"ലോസ് ആൻജിലോസ്സ്"** ആണു കാലിഫോർ

ണിയയിലെ ഏററവും വലിയ പട്ടണം. ഈ പട്ടണം ഇത്ര വലിയതായിത്തീൎന്നിട്ട അധികം കാലമായിട്ടില്ല. ഈ പട്ടണത്തിൻെറ അഭിവൃദ്ധിക്കു രണ്ടു കാരണങ്ങളുണ്ടു്. ഒന്നാമതായി, ഇതിന്നു ചുററും പെട്രോളിയം ധാരാളമായി നിക്ഷേപിക്കപ്പെട്ടിരിക്കുന്നു. ലോകത്തിൽ ആകപ്പാടെ ഉണ്ടാകുന്ന പെട്രോളിയത്തിൽ നാലിലൊരംശം ഇവിടെനിന്നാണു കിട്ടിവരുന്നതു്, രണ്ടാമതായി, "ചലനചിത്ര" വ്യവസായത്തിൻെറ (Cinema or Bioscope) കേന്ദ്രമാകുന്നു ഈ പട്ടണം. ഇവിടുത്തെ പ്രകൃതിവിലാസങ്ങൾ ഈ വ്യവസായത്തെ പോഷിപ്പിക്കുന്നതിന്നു പൎയ്യാപ്തമായിട്ടുള്ളതാണു്.

**വടക്കുപടിഞ്ഞാറൻ പ്രദേശം:—** ഈ പ്രദേശം കനഡയിലുള്ള ബ്രിട്ടീഷ് കുളംബിയയുടെ തെക്കുഭാഗത്തു കിടക്കുന്നു. ഇവിടെ കാലിഫോർണിയയിലുള്ളതിനേക്കാൾ കൂടുതലായി മഴയുണ്ടു്. അതുകൊണ്ടു് മലകളിൽ വലിയ മരങ്ങൾ വളരുകയും താഴ്വരകളിൽ ഫലവൃക്ഷങ്ങൾ വളൎത്തുകയും ചെയ്യുന്നു. തടി വ്യവസായംതന്നെ ഇവിടേയും പ്രധാനം. ഇതിനുപുറമെ, മത്സ്യവ്യവസായവുമുണ്ടു. ഈ പ്രദേശത്തുള്ള കുളംബിയാ നദിയിൽ "സാൽമൺ" എന്ന ഒരുതരം മത്സ്യം ധാരാളമായി കണ്ടുവരുന്നു. മത്സ്യം ഉണക്കി ടിന്നിലാക്കി "പോർട്ടുലണ്ടു" തുറമുഖം വഴിയായി കയററി അയക്കയും ചെയ്യുന്നു.

**അലാസ്ക:—** വൻകരയുടെ വടക്കുപടിഞ്ഞാറെ മൂലയിൽ കിടക്കുന്ന അലാസ്ക ഐക്യരാജ്യങ്ങളിൽ ഉൾപ്പെട്ടതാകുന്നു. ഇതിൽ അധികഭാഗവും ശൈത്യാധിക്യം നിമിത്തം ഉപയോഗശൂന്യമായിക്കിടക്കുന്നു. യൂക്കോൺ നദീതടം പടത്തിൽ നോക്കി മനസ്സിലാക്കുക. ഈ നദീതടത്തിൽ പല ലോഹങ്ങളുമുണ്ടു്. എന്നാൽ അവയിൽ സ്വൎണ്ണം മാത്രമേ ഇപ്പോൾ ഖനനം ചെയ്യപ്പെടുന്നുള്ളു. വൻകരയുടെ

ഇതരഭാഗങ്ങളോടുള്ള സമ്പർക്കത്തിന്നു ഗതാഗതസൌകര്യ്യങ്ങൾ കുറവായതുകൊണ്ടാണ് മററു ലോഹഖനികൾ ഉപയോഗപ്പെടാതെ കിടക്കുന്നതു്. അലാസ്കയുടെ തീരപ്രദേശം മീൻപിടുത്തത്തിന്നു സൌകര്യ്യപ്പെട്ടിട്ടുള്ളതാണ്. അതുകൊണ്ടു് ഇവിടുത്തെ കാൎയ്യമായ വ്യവസായം മത്സ്യവ്യവസായമാണെന്നു പറയാം.

——:——

## അദ്ധ്യായം 13

## കനഡ

ബ്രിട്ടീഷ് സാമ്രാജ്യത്തിലെ ഒരു പ്രധാന രാജ്യവിഭാഗമാകുന്നു കനഡ. ഏകദേശം യൂറോപ്പിനോളംതന്നെ വലുപ്പമുള്ള ഈ രാജ്യവിഭാഗത്തിൽ ആകെ ഒരു കോടി ജനങ്ങൾ മാത്രമേ ഉള്ളൂ. ഉതിൽ ഒരു ലക്ഷം ജനങ്ങൾ റെഡ്ഇന്ത്യക്കാരും ബാക്കി വെള്ളക്കാരുമാകുന്നു. എന്നാൽ ഒരു 300 കൊല്ലങ്ങൾക്കുമുമ്പിൽ കുറെ റെഡ്ഇന്ത്യർ മാത്രമേ ഇവിടെ ഉണ്ടായിരുന്നുള്ളൂ. കഴിഞ്ഞ അമ്പതുകൊല്ലങ്ങൾക്കുള്ളിലാണ് കനഡ ഇത്ര അഭിവൃദ്ധിപ്പെട്ടതു്. കനഡയിൽ കുറെ അധികം സ്ഥലം ഇപ്പോഴും ജനശൂന്യമായിക്കിടക്കുന്നുണ്ടു്. സെൻറ് ലോറൻസ് നദീതടവും, തടാകതീരങ്ങളും, സമുദ്രതീരപ്രദേശങ്ങളായ നോവാസ്കോഷ്യ, ന്യൂബ്രൺസ്വിക്ക് മുതലായ രാജ്യങ്ങളും മാത്രമാണ് ജനബാഹുല്യമുള്ള പ്രദേശങ്ങൾ.

വടക്കെ അമേരിക്കയിൽ ഉപനിവേശങ്ങൾ സ്ഥാപിച്ച യൂറോപ്യൻ രാജ്യക്കാരെപ്പററി മുമ്പൊരദ്ധ്യായത്തിൽ വിവരിച്ചിട്ടുണ്ടു്. ഫരന്ത്രീസ്സുകാർ സെൻറ ലോറൻസ്സ നദീതീരത്താണ് കുടിയേറിപ്പാർത്തതു്. അന്നത്തെ കനഡ, ക്യൂബെക്കിന ചുററുമുള്ള പ്രദേശം മാത്രമായിരുന്നു. ഇംഗ്ലീഷുകാരും

പരന്ത്രീസ്സുകാരും തമ്മിൽ ഏഴുകൊല്ലത്തോളം നടന്ന യുദ്ധത്തിൻെറ ഫലമായി 1763-ൽ ഫ്രെഞ്ച് കനഡ ഇംഗ്ലീഷുകാരുടെ അധീനത്തിലായി. പിന്നീട്ട ന്യൂ ഇംഗ്ലണ്ട കോളനികൾ ബ്രിട്ടനോടെതിൎത്ത് സ്വാതന്ത്ര്യം സമ്പാദിച്ചപ്പോൾ ആ കോളനികളിലുണ്ടായിരുന്ന രാജപക്ഷക്കാരായ അനേകായിരം ജനങ്ങൾ അവിടെനിന്ന ബഹിഷ്കൃതരാകയും, അവർ വടക്കോട്ട കടന്ന് "ഒണ്ടാരിയൊ" തടാകത്തിൻെറ വടക്കഭാഗത്തു പാൎപ്പുറപ്പിക്കയും ചെയ്തു ബ്രിട്ടീഷ് ഗവൎമ്മെണ്ട് ഇവൎക്ക സൌജന്യമായി നിലം പതിച്ചുകൊടുത്തു കുടിയേറിപ്പാൎപ്പിന്നുത്സാഹിപ്പിച്ചു. ബ്രിട്ടനിൽനിന്ന നേരിട്ടു, ആളുകൾ ഇവിടെ വന്ന താമസിക്കുവാൻ തുടങ്ങി. ഇങ്ങിനെ, ക്യൂബെക്കിന്റ പടിഞ്ഞാറുവശം "ഒണ്ടാരിയൊ" എന്നൊരു കോളനിയുണ്ടായി. ഈ രണ്ട കോളനികളിൽ, ക്യൂബെക്കിൽ പരന്ത്രീസ്സുകാരും ഒണ്ടാരിയോവിൽ ബ്രിട്ടീഷുകാരുമായിരുന്നു ഭൂരിപക്ഷം. എന്നാൽ രണ്ടടിക്കിലും ഭരണകൎത്താക്കന്മാർ ബ്രിട്ടീഷുകാരായിരുന്നു. അതുകൊണ്ട കുറേക്കാലത്തോളം ഭരണകൎത്താക്കന്മാരും ഭരണീയരും തമ്മിൽ സ്വരച്ചേൎച്ചയുണ്ടായിരുന്നില്ല. അവസാനം 1840-ൽ ഈ കോളനികൾക്ക് ഉത്തരവാദിത്വഭരണം (സ്വയംഭരണം) നൽകി. ഇതിനിടയ്ക്ക വേറെ കോളനികൾ പടിഞ്ഞാറുഭാഗത്തു വളൎന്നുവന്നിട്ടുണ്ടായിരുന്നു. 1867-ൽ കിഴക്കഭാഗത്തുള്ള കോളനികളെല്ലാം കൂടിച്ചേൎന്ന് "ഫെഡറേഷൻ" (സംയുക്തഭരണം) എന്ന ഭരണവ്യവസ്ഥ രൂപീകരിച്ചു. കാലാന്തരത്തിൽ മററു കോളനികളും ഈ ഫെഡറേഷനിൽ ചേൎന്നു. ഇന്ന "ഡൊമിനിയൻ ഓഫ് കനഡ" എന്ന നാമധേയത്തിൽ അറിയപ്പെടുന്ന ആ വലിയ രാജ്യവിഭാഗം ഇങ്ങിനെ പല കോളനികൾ കൂടിച്ചേൎന്ന ഒരു ഫെഡറേഷനാകുന്നു. "ന്യൂ ഫൌണ്ട്ലണ്ട്" എന്ന ദ്വീപുമാത്രം ഇപ്പോഴും ഫെഡറേഷനിൽ ചേരാതെ സ്വയംഭരണമുള്ള ഒരു പുത്രികാരാജ്യമായി വേറിട്ട

നില്ക്കുന്നു.

കനഡയെ 4 പ്രാകൃതവിഭാഗങ്ങളായി തിരിക്കാം. (1) റോക്കി പർവ്വതങ്ങളും ശാന്തസമുദ്രതീരവും (2) വടക്കൻ തുന്ദ്രപ്രദേശവും കോണിഫറസ്സ് കാടുകളും (3) പ്രെയറികൾ (4) സെൻറ് ലോറൻസ്സ് നദീതടവും കിഴക്കൻ സമുദ്രതീരപ്രദേശവും.

**റോക്കി പർവ്വതങ്ങളും ശാന്തസമുദ്രതീരവും**

ബ്രിട്ടീഷ് കളംബിയ, യൂക്കോൺ എന്നീ രണ്ടു രാഷ്ട്രീയ വിഭാഗങ്ങളിലും കൂടികിടക്കുന്നു. ഈ പ്രദേശം കനഡയിലെ ഇതര പ്രദേശങ്ങളിൽനിന്നു പല സംഗതികളിലും വ്യത്യസ്തപ്പെട്ടിരിക്കുന്നു. നിറയെ പർവ്വതങ്ങൾ, അനവധി വിടവുകളോടുകൂടിയ കടൽക്കര, കടൽക്കരക്കടുത്തു മലകൾ നിറഞ്ഞ ദ്വീപുകൾ, ദ്വീപുകളുടേയും വൻകരയുടേയും ഇടക്കെല്ലാം ആഴംകൂടിയ കടലിടുക്കുകൾ—ആകപ്പാടെ നോർവ്വെ, സ്കോട്ട്ലണ്ടു മുതലായ രാജ്യങ്ങളുടെ കടൽത്തീരംപോലെയുള്ള കടൽത്തീരം. സമുദ്രതീരത്തിൽ കോസ്റ്റ് റെയിഞ്ചും, അതിന്നപ്പുറം തെക്കുവടക്കായും ചിലേടങ്ങളിൽ കിഴക്കു-പടിഞ്ഞാറായും കിടക്കുന്ന പീഠഭൂമികളും, പീഠഭൂമികൾക്കു കിഴക്കു സെല്ക്കിർക്ക് മലയും, അതിന്നപ്പുറം റോക്കിയുമാണുള്ളതു്.

ഈ പ്രദേശം തെക്കു-പടിഞ്ഞാറൻ എതൃവാണിജ്യവാതങ്ങളുടെ സഞ്ചാരവീഥിയിൽ കിടക്കുന്നു. കാററിന്നഭിമുഖമായ പർവ്വതപ്രദേശങ്ങളിലെല്ലാം മഴ നല്ലവണ്ണമുണ്ടു്. എന്നാൽ താഴ്വരകളും പീഠഭൂമികളും, ഐക്യരാജ്യങ്ങളുടെ പശ്ചിമതീരത്തുള്ളതുപോലെത്തന്നെ, റെയിൻഷാഡൊ പ്രദേശങ്ങളാകയാൽ, അവിടങ്ങളിൽ മഴ കുറവാകുന്നു. "നോർത്ത് പസഫിക്ക് ഡ്രിഫ്ട്" എന്ന ഉഷ്ണജലപ്രവാഹത്തിന്റെ സാന്നിദ്ധ്യംകൊണ്ടു തീരപ്രദേശം ശൈത്യാധിക്യം അനുഭവിക്കുന്നില്ല. "ഗൾഫ്സ്ട്രീം"മൂലം ബ്രിട്ടീഷ് ദ്വീ

പുകൾക്കുണ്ടാകുന്ന അനുഭവം ഈ സന്ദർഭത്തിൽ അനുസ്മരിക്കുക.

മഴയുള്ളതുകൊണ്ടു മലകളെല്ലാം വൃക്ഷബഹുലങ്ങളാണു്. ദേവതാരം, അകില്, പയിൻ മുതലായ വലിയ വൃക്ഷങ്ങൾ




വടക്കേ അമേരിക്ക—പ്രാകൃതവിഭാഗങ്ങൾ.

ഇവിടെ കാണപ്പെടുന്നു. മലകളിലെ മരങ്ങൾ മുറിച്ചു, പുഴകളിൽക്കൂടി ഒഴുക്കി, തുറമുഖങ്ങളിൽ എത്തിക്കുന്ന തടിവ്യവ

സായം ഇവിടെ സർവ്വപ്രധാനമാകുന്നു. ഈ വ്യവസായം അടുത്തകാലത്തു് അത്ഭുതകരമാംവണ്ണം അഭിവൃദ്ധിപ്പെട്ടിട്ടുമുണ്ടു്. ഐക്യരാജ്യങ്ങളിലെ വൃക്ഷവിഹീനങ്ങളായ പ്രെയറികൾ പൂർവ്വാധികം ഉപയോഗപ്പെടുത്തി വന്നതോടുകൂടി അവിടേക്കും, ആസ്ത്രേലിയയിലേക്കും, ഏഷ്യയുടെ കിഴക്കൻ രാജ്യങ്ങളിലേക്കും മററും മരം കയററി അയക്കപ്പെടുന്നു.

ഐക്യരാജ്യങ്ങളിലെ പർവ്വതതടംപോലെ, ഈ പ്രദേശത്തിലെ പർവ്വതതടത്തിലും പലജാതി ലോഹങ്ങളുണ്ടു്. അവയിൽ പ്രധാനം സ്വർണ്ണവും ചെമ്പുമാകുന്നു. സ്വർണ്ണം ഫ്രെയിസർ തടത്തിലും, കുളംബിയ തടത്തിലും, യൂക്കോൺതടത്തിലെ "ക്ലോൺഡൈക്കു്" ജില്ലയിലുമാണു സുലഭമായുള്ളതു്. വെള്ളി, ഇയ്യം, കല്ക്കരി, പെട്രോളിയം ഇവയും പലേടങ്ങളിലായുണ്ടു്.

മീൻപിടുത്തം പ്രകൃത്യാ ഉള്ള മറെറാരു തൊഴിലാകുന്നു. സാൽമൺ എന്ന മത്സ്യം ഈ പ്രദേശത്തിലുള്ള നദികളിലും ശാന്തസമുദ്രത്തിലും ധാരാളം കണ്ടുവരുന്നു. നദികളിലും കടലിലുമുള്ള ഇത്തരം മത്സ്യങ്ങളെപ്പിടിച്ചു്, ഉണക്കി ടിന്നിലാക്കി ലോകത്തിൻെറ നാനാഭാഗങ്ങളിലേക്കും കയററി അയക്കുന്ന "മത്സ്യവ്യവസായ"മാണു് ഇവിടെ പ്രധാനമെന്നു പറയാം. ഇതുകൂടാതെ, ആപ്പിൾസ്സു്, ചെറീസ്സു് മുതലായ ഫലവർഗ്ഗങ്ങൾ ഉണ്ടാകുന്ന തോട്ടങ്ങൾ ബ്രിട്ടീഷ് കുളംബിയയിലെ താഴ്വരപ്രദേശങ്ങളിൽ ഉണ്ടു്.

ബ്രിട്ടീഷ് കുളംബിയയും കനഡയുടെ ഇതരഭാഗങ്ങളും തമ്മിലുള്ള സഞ്ചാരസമ്പർക്കത്തിനു റോക്കിപർവ്വതങ്ങൾ വലിയ പ്രതിബന്ധമായിക്കിടന്നിരുന്നു. എന്നാൽ ഇപ്പോൾ രണ്ടു വലിയ തീവണ്ടിപ്പാതകൾ ഈ പ്രദേശങ്ങളെ കൂട്ടിയോജിപ്പിക്കുന്നുണ്ടു്. റോക്കിപർവ്വതങ്ങളെ മുറിച്ചു കടന്നുപോകുന്ന ഈ പാതകൾ പണിയുവാൻ വളരെ പണച്ചിലവും അത്യദ്ധ്വാനവും വേണ്ടിവന്നിരിക്കും. ഇതിൽ "കനഡി

യൻ പെസഫിക്ക് റെയിൽവെ" വാൻകൊവർ തുറമുഖത്തു നിന്നും "കനഡിയൻ നാഷനൽ റെയിൽവെ" റൂപ്പർട്ട് തുറമുഖത്തിൽനിന്നും പുറപ്പെട്ട്, റോക്കിയെ രണ്ടു ദിക്കിൽ മുറിച്ചു കിഴക്കോട്ടു കടന്ന് അത്‌ലാന്തിക് സമുദ്രതീരംവരെച്ചെല്ലുന്നു.

വാൻകൊവർ ദ്വീപിലുള്ള "വിക്ടോറിയ" പട്ടണമാണു ബ്രിട്ടീഷ് കൊളംബിയയുടെ തലസ്ഥാനം. അവിടെ ഒരു നല്ല തുറമുഖവുമുണ്ട്.

## തുന്ദ്രപ്രദേശവും കോണിഫറസ്സ് കാട്ടുകളും

കനഡയുടെ വടക്ക് ആർട്ടിക്ക് സമുദ്രത്തിൽ അസംഖ്യം ദ്വീപുകൾ കിടക്കുന്നു. ഇവയെല്ലാം അധികകാലവും മഞ്ഞുമൂടിക്കിടക്കുന്നതുകൊണ്ടു ജനാധിവാസയോഗ്യങ്ങളല്ല. എന്നാൽ ഇവിടെയും ജനങ്ങളുണ്ട്. ദുല്ലഭം ചില എസ്കിമോസ്സ് അങ്ങിങ്ങായി പാർത്തുവരുന്നു. അവർ സമുദ്രത്തിന്റെ ഉപരിയിൽ കാണുന്ന ഹിമം കുത്തിക്കുഴിച്ച് ആ കുഴികളിൽനിന്നു മത്സ്യം പിടിച്ച് അതു ഭക്ഷിച്ച് ഉപജീവിക്കുന്നു. ഈ ദ്വീപുകൾക്കു തെക്കു കിടക്കുന്ന വൻകരയുടെ വടക്കെ അററമാണു തുന്ദ്രപ്രദേശം. വൃക്ഷങ്ങളൊന്നുമില്ലാത്ത ഈ പ്രദേശത്തിൽ ജനങ്ങളും കുറവാണ്. ഒരുവിധം ഫലശൂന്യമായതുകൊണ്ടു ഈ പ്രദേശത്തെ ഇപ്പോഴും "ബാരൺ ടെറിട്ടറി"എന്നു വിളിച്ചുവരുന്നു. തുന്ദ്രയിൽ തെക്കോട്ടു നീങ്ങുംതോറും പുല്ലുകളും ക്രമേണ വൃക്ഷങ്ങളും കാണപ്പെടുന്നു. പിന്നെ കോണിഫ്രസ്സ് കാട്ടുകളായി.

കോണിഫറസ്സ് കാട്ടുകൾ അലാസ്കാ മുതൽ ലാബ്രഡോർ വരെ കിഴക്കു പടിഞ്ഞാറ് ഒരു വലയമായി കിടക്കുന്നു. ഈ കാട്ടുകൾ തെക്കോട്ടു മഹാതടാകങ്ങൾ വരെയും ചെല്ലുന്നുണ്ട്.

ഈ കാട്ടുകളിൽ കണ്ടുവരുന്ന രോമചർമ്മമുള്ള മൃഗങ്ങളെ വേട്ടയാടി അവയുടെ രോമചർമ്മം (Fur) യൂറോപ്യൻ രാജ്യങ്ങളിലേയ്ക്കു കയററി അയക്കുന്നു. ഇതു വളരെ അദ്ധ്വാനമുള്ളതാണെങ്കിലും ആദായകരമായ കച്ചവടമാണ്. "ഹഡ്സൻ ബെ" തീരത്തുള്ള തുറമുഖങ്ങളിൽകൂടി "ഫർ" യൂറോപ്യൻ രാജ്യങ്ങളിലേയ്ക്കു കയററി അയക്കുന്നു. ഫർകച്ചവടത്തിന്റെ ആവശ്യത്തിനായി ബ്രിട്ടനിൽ "ഹഡ്സൻ കമ്പനി" എന്നൊരു കമ്പനിതന്നെ സ്ഥാപിതമായിട്ടുണ്ടായിരുന്നു. ഹഡ്സൻബെ തീരപ്രദേശം മുഴുവൻ ഈ കമ്പനിയുടെ അധീനത്തിലുമായിരുന്നു. പിന്നീട് ഹഡ്സൻബെ ടെറിട്ടറി എന്ന ഈ പ്രദേശം ബ്രിട്ടീഷ് ഗവമ്മേണ്ടു വിലക്കുവാങ്ങി. രോമചർമ്മമുള്ള മൃഗങ്ങൾ ഇപ്പോൾ ചുരുങ്ങിവന്നുതുടങ്ങിയതുകൊണ്ടു ഫർകച്ചവടവും ക്ഷയിച്ചുതുടങ്ങിയിരിക്കുന്നു.

വനവലയത്തിൽ ഏററവും പ്രധാനമായുള്ളതു തടിവ്യവസായമാകുന്നു. മഹാ തടാകങ്ങളുടെ സമീപപ്രദേശമാണ് ഈ വ്യവസായത്തിന്റെ കേന്ദ്രം. ശീതകാലത്തിൽ, ഭൂമി മുഴുവൻ മൂന്നും നാലും അടി കനത്തിൽ മഞ്ഞുമൂടിക്കിടക്കുമ്പോൾ വൃക്ഷങ്ങളെ മുറിച്ചിട്ടു തടികളാക്കുന്നു. മരത്തടികളെ മഞ്ഞിൻമീതെ വലിച്ചുകൊണ്ടുപോയി നദികളിൽ എത്തിക്കുന്നു. മഞ്ഞിന്റെ ഉപരിഭാഗത്തു വഴുക്കലുണ്ടാകകൊണ്ടു തടികൾ വലിച്ചുകൊണ്ടുപോകുന്നതു എളുപ്പമായിരിക്കും. നദികളിൽ എത്തിയ തടികൾ മഞ്ഞു് ഉരുകുന്നതുവരെ അവിടെ കിടക്കുകയും മഞ്ഞുരുകിയാൽ നദികളിൽക്കൂടി ഒഴുക്കി തുറമുഖങ്ങളിലേക്കും ഈർച്ചമില്ലുകളുള്ള പട്ടണങ്ങളിലേക്കും കൊണ്ടുപോകുയും ചെയ്യുന്നു. ഈർച്ചമില്ലുകൾ ജലശക്തി ഉപയോഗിക്കാവുന്ന പലേടങ്ങളിലും കാണാം. ഈ വനവലയത്തിൽ ഉള്ള ജലശക്തി മുഴുവനും ഇപ്പോഴും ഉപയോഗപ്പെടുത്തിക്കഴിഞ്ഞിട്ടില്ല.

മഹാ തടാകങ്ങളുടെ വടക്കുഭാഗത്തു, ലോകസമ്പത്തും

ധാരാളമായുണ്ട്. എന്നാൽ അതും മുഴുവൻ ഉപയോഗിച്ചുതുടങ്ങീട്ടില്ല. നിക്കൽ, ചെമ്പ്, ഇരിമ്പു, കൽക്കരി, വെള്ളി, സ്വർണ്ണം എന്നീ ലോഹങ്ങളെല്ലാം ഇവിടെ കാണപ്പെടുന്നു. കനഡയിൽ ആകെ ഉണ്ടാകുന്ന സ്വർണ്ണത്തിൽ മുക്കാലംശത്തിൽ അധികം ഈ പ്രദേശത്തുനിന്നാണ കിട്ടുന്നതു്. അതുപോലെത്തന്നെ ലോകത്തിൽ ആകെ കിട്ടുന്ന നിക്കൽ ലോഹത്തിൽ മുക്കാലംശത്തിലധികം ഈ പ്രദേശത്തിൽനിന്നുതന്നെയാണ ഖനനം ചെയ്യപ്പെടുന്നതു്.

ശൈത്യാധിക്യംനിമിത്തം ഈ വനവലയം കൃഷിക്കൊട്ടും പററിയതല്ല. ഭൂമി ഫലവത്തായിട്ടുള്ളതുമല്ല. അതുകൊണ്ടു ലോഹഖനനവും തടിവ്യവസായവും മാത്രമേ ഇവിടെ പുഷ്ടിപ്പെട്ടുവരുവാൻ മാർഗ്ഗമുള്ളു.

ന്യൂഫൌണ്ട്ലണ്ട് ദ്വീപു, വേറിട്ടു കിടക്കുന്നു എങ്കിലും, വാസ്തവത്തിൽ ഈ വനവലയത്തിൻെറ ഒരു ഭാഗംതന്നെയാണു്. ഇരിമ്പു, ചെമ്പു മുതലായ ലോഹങ്ങൾ സമൃദ്ധിയായുണ്ടു്. ഉൾപ്രദേശങ്ങളിലെ മലകൾ വൃക്ഷസമൃദ്ധങ്ങളായതുകൊണ്ടു്, ഇവിടെ തടിവ്യവസായവും കടലാസ്സുവ്യവസായവും നടക്കുന്നുണ്ടു്. എന്നാൽ ഇതിലെല്ലാം പ്രധാനമായിട്ടുള്ളതു മത്സ്യവ്യവസായമാകുന്നു. ദ്വീപിൻെറ കിഴക്കെ തീരം മുഴുവനും മീൻപിടുത്തക്കാരുടെ വാസസ്ഥലങ്ങളാണു്. ദ്വീപിൻെറ തെക്കു-കിഴക്കായി "ഗ്രാൻഡ് ബാങ്ക്സ്" എന്നു ആഴം കുറഞ്ഞ ഒരു പ്രദേശമുണ്ടു്. ഈ പ്രദേശം ഒരു കാലത്തു സമതലമായ കരയായിരുന്നു എന്നും, പിന്നീടു സമുദ്രത്തിൽ ആണ്ടുപോയതാണെന്നുമാണു് ശാസ്ത്രജ്ഞന്മാരുടെ അഭിപ്രായം. ഈ ഗ്രാൻറ് ബാങ്ക്സ് മീൻപിടുത്തത്തിനു ലോകത്തിൽവെച്ചു ഏററവും സൌകര്യപ്പെട്ടതും, മത്സ്യവ്യവസായം ഏററവുമധികം നടക്കുന്നതുമായ പ്രദേശമാകുന്നു. "കോഡ്" എന്ന ഒരുതരം മത്സ്യമാണു് ഇവിടെ പ്രധാനം. മരുന്നായുപയോഗിക്കുന്ന മീനെണ്ണ (Cod Liver Oil) ഈ മത്സ്യത്തിൽനിന്നാണുണ്ടാ

ക്കുന്നതു്. മത്സ്യം അധികവും കയററി അയക്കുന്നതു യൂറോപ്പിലെ തെക്കൻ രാജ്യങ്ങളിലേക്കും തെക്കെ അമേരിക്കയിലെ രാജ്യങ്ങളിലേക്കുമാകുന്നു. ദ്വീപിന്റെ തലസ്ഥാനമായ "സെൻറ് ജോൺസ്" പട്ടണത്തിൽ ഒരു നല്ല തുറമുഖമുണ്ട്. ഇതു മത്സ്യവ്യവസായത്തിന്റെ കേന്ദ്രവുമാകുന്നു.

—o0o—

## അദ്ധ്യായം 14

## കനഡ (തുടച്ച്)

## പ്രെയറികൾ

വടക്കെ അമേരിക്കയിലെ സസ്യവിതാനം കാണിച്ചിട്ടുള്ള പടം നോക്കി പ്രെയറികളുടെ സ്ഥാനം മനസ്സിലാക്കുക. വൻകരയുടെ മദ്ധ്യത്തിൽ റോക്കിപർവ്വതംവരെ വ്യാപിച്ചിരിക്കുന്ന വൃക്ഷവിഹീനമായ പ്രെയറികളുടെ തെക്കുഭാഗം ഐക്യരാജ്യങ്ങളിലും വടക്കുഭാഗം കനഡയിലുമാണു കിടക്കുന്നതു്. തെക്കുഭാഗത്തെപ്പററി, ഐക്യരാജ്യങ്ങളിലെ കാർഷികപ്രദേശത്തെ വിവരിക്കുമ്പോൾ പ്രസ്താവിച്ചിട്ടുണ്ട്. വടക്കുഭാഗം, അതായതു കനഡയിലുള്ള ഭാഗം, കിഴക്കു വിന്നിപ്പെഗ്ഗ് തടാകം മുതൽ പടിഞ്ഞാറു റോക്കിയുടെ അടിവാരംവരെ വ്യാപിച്ചു കിടക്കുന്നു. ഈ പ്രദേശം വടക്കോട്ടു കോണിഫറസ്സ് കാടുകൾവരേയും എത്തുന്നുണ്ട്. പ്രെയറീസ്സ് ഒരു സമതലമാണെങ്കിലും എല്ലാ ഭാഗവും ഒരേ ഉയരമുള്ളതല്ല. പടിഞ്ഞാട്ടു പടിഞ്ഞാട്ടു് ഉയരംകൂടി പല പതനങ്ങളായിട്ടാണു് കിടക്കുന്നതു്. വിന്നിപ്പെഗ്ഗ് തടാകത്തിന്റെ പടിഞ്ഞാറ "റെഡ്" നദീ"തടം ഉയരം ഏററവും കുറഞ്ഞ ആദ്യത്തെ പതനവും, അതിന്നും പടിഞ്ഞാറു് അല്പം ഉയരം കൂടിയ രണ്ടാമത്തെ പതനവും, അതിന്നും പടിഞ്ഞാറ റോ

ക്കിപൎവ്വതംവരെ അതിലും ഉയരംകൂടിയ മൂന്നാമത്തെ പതനവുമാകുന്നു. ഇതിൽ, ഒന്നും രണ്ടും പതനങ്ങളിലാണ് ഗോതമ്പുകൃഷി ഏററവും അധികം നടക്കുന്നതു്. മൂന്നാമത്തെ പതനത്തിൽ മഴ നന്നേ കുറവായതുകൊണ്ടു, ജലസേചന സൌകൎയ്യങ്ങൾ ഏൎപ്പെടുത്തിട്ടുള്ള ചിലേടങ്ങളിൽ മാത്രമേ കൃഷി ചെയ്യാൻ സാധിക്കുന്നുള്ളു. ഈ പതനത്തിൽ അധികഭാഗവും മേച്ചിൽ സ്ഥലമായുപയോഗപ്പെടുത്തുന്നു.

പ്രെയറികളിൽ, കാലവ്യത്യാസമനുസരിച്ചു് ശൈത്യാധിക്യവും ഉഷ്ണാധിക്യവുമുള്ള "കോണ്ടിനന്റൽ" കാലാവസ്ഥയാണുള്ളതു്. മഴ കാൎയ്യമായി ഉഷ്ണകാലത്തു പെയ്യുന്നു. കിഴക്കുഭാഗത്തു് ഏകദേശം 15 ഇഞ്ചു മഴയുണ്ടു്. പടിഞ്ഞാട്ടു നീങ്ങുന്തോറും മഴ കുറഞ്ഞുവരുന്നു. പ്രെയറീസ്സിലെ കാലാവസ്ഥയും മണ്ണും ഗോതമ്പുകൃഷിക്കു് ഏററവും ഉപയുക്തമായിട്ടുള്ളതാകുന്നു. അതുകൊണ്ടു് അടുത്ത കാലത്തു് ഇവിടെ ഈ കൃഷി ക്രമാതീതമായി വൎദ്ധിച്ചുവന്നിട്ടുണ്ടു്. 1900-ൽ ഇപ്പോൾ ഉള്ളതിന്റെ പത്തിലൊരംശം സ്ഥലം കൃഷിക്കുപയോഗപ്പെടുത്തിയിരുന്നില്ല. പ്രെയറീസ്സിലെ ജനസംഖ്യ ഒരു ഇരുപതു കൊല്ലങ്ങൾക്കുള്ളിൽ അഞ്ചിരട്ടി വൎദ്ധിച്ചിട്ടുണ്ടു്. പ്രെയറികളുടെ വിസ്മയനീയമായ ഈ അഭിവൃദ്ധിക്കുള്ള പ്രധാന കാരണം തീവണ്ടിപ്പാതകളുടെ ആവിൎഭാവമാകുന്നു. കൃഷിസ്ഥലങ്ങളുടേയും ജനസംഖ്യയുടേയും തീവണ്ടിപ്പാതകളുടേയും അടിക്കടിയുണ്ടായ വൎദ്ധന താരതമ്യപ്പെടുത്തി നോക്കുന്നതു രസാവഹമായിരിക്കും. ഇവയെ രേഖപ്പെടുത്തീട്ടുള്ള ഡയഗ്രം പരിശോധിച്ചു നോക്കുക.

മാനിട്ടോബ, സസ്കച്ചിവൻ, ആൽബൎട്ടാ എന്നീ മൂന്നു സംസ്ഥാനങ്ങളാണ് പ്രെയറികളിൽ ഉൾപ്പെട്ടിട്ടുള്ളതു്. ഇതിൽ ആൽബൎട്ടയുടെ വടക്കുഭാഗം മാത്രമേ കൃഷിക്കുപയോഗപ്പെടുത്തുന്നുള്ളു. തെക്കുഭാഗം മേച്ചിൽ സ്ഥലങ്ങളാണ്. മററു രണ്ടു സംസ്ഥാനങ്ങളിലും ഗോതമ്പുകൃഷി ഊൎജ്ജിതമായി ന

ടന്നുവരുന്നു. ഗോതമ്പുകൂടാതെ, ബാർലിയും യവവും കൃഷി ചെയ്യുന്നുണ്ടു്. കേവലം കാർഷികപ്രദേശമായ പ്രെയറികളിൽ ലോഹസമ്പത്തു കുറവാകുന്നു. അതുകൊണ്ടു വ്യവസായ




ങ്ങൾ വിശേഷിച്ചൊന്നും ഇവിടെയില്ല. എന്നാൽ ലോഹസഹായം ആവശ്യമില്ലാത്തതായ് പാൽവ്യവസായം മാത്രം നടന്നുവരുന്നുണ്ടു്.

കൃഷിസ്ഥലങ്ങളുടെ വലുപ്പം മൂലവും വേലക്കാരുടെ ദൗർല്ലഭ്യംമൂലവും പ്രെയറികളിലെ കൃഷിപ്പണിയെല്ലാം യന്ത്രസഹായംകൊണ്ടു നടത്തേണ്ടിവരുന്നു. നിലം ഉഴുന്നതും, വിത്തു് വിതക്കുന്നതും വിള കൊയ്യുന്നതും കററ കെട്ടുന്നതും മെതിക്കുന്നതും എല്ലാം യന്ത്രങ്ങളാണു ചെയ്യുന്നതു്. കൃഷിപ്പണിയെല്ലാം യാന്ത്രികമായതുകൊണ്ടു കൊയ്ത്തും മെതിയും മററും ചുരുങ്ങിയ സമയത്തിനുള്ളിൽ കഴിയുന്നു.

കൊയ്ത്തു കഴിഞ്ഞാൽ ധാന്യമെല്ലാം "എലിവേററർ" കെട്ടിടങ്ങളിൽ ശേഖരിക്കുന്നു. മുഴുവൻ ശേഖരിച്ചുകഴിഞ്ഞാൽ ധാന്യം ഈ പ്രത്യേകതരം പത്തായങ്ങളിൽനിന്നു മോട്ടോർ വാഹനങ്ങളിലേക്കു് (ലോറികളിലേക്കു)പകർത്തി സുപ്പീരിയർ തടാകതീരത്തുള്ള "പോർട്ട് ആർതർ","പോർട്ട് വില്യം"എന്നീ തുറമുഖങ്ങളിലെത്തിക്കുന്നു.ഈ തുറമുഖത്തിലും"എലിവേററർ" കെട്ടിടങ്ങളുണ്ടു്. മോട്ടോർ വാഹനങ്ങളിൽനിന്നു ധാന്യം നേരിട്ടു് ഈ പത്തായങ്ങളിലേക്കു പകർത്തുകയും, പിന്നീടു് അവിടെനിന്നു കപ്പലിൽ കയററി തടാകങ്ങൾ വഴിയായും സെൻറ് ലോറൻസ് നദിവഴിയായും യൂറോപ്പിലേക്കയക്കുകയും ചെയ്യുന്നു. ചാക്കുകളോ മററു സാമഗ്രികളോ ഇല്ലാതെ, വാഹനങ്ങളിൽനിന്നു ധാന്യം "എലിവേററർ" കെട്ടിടത്തിലേക്കും അതിൽനിന്നു വാഹനത്തിലേക്കും നേരിട്ടു പകർത്തുവാൻ പ്രത്യേകം സൌകര്യങ്ങളോടു കൂടിയതാണു് അത്തരം കെട്ടിടങ്ങൾ.

പ്രെയറിസ്സിലുണ്ടാകുന്ന ഗോതമ്പെല്ലാം തടാകങ്ങൾവഴിക്കല്ല കയററി അയക്കുന്നതു്. സെൻറ്ലോറൻസ് നദീമുഖത്തു കൊല്ലത്തിൽ 5 മാസത്തോളം മഞ്ഞിൻെറ ശല്യമുണ്ടു്. ഈയൊരു വഴിക്കു മാത്രം കച്ചവടം നടത്തുന്നതായാൽ മഞ്ഞുകാലം തുടങ്ങുന്നതിനു മുമ്പു ധാന്യം മുഴുവനും കൊണ്ടുപോയിക്കഴികയില്ല. അത്രയ്ക്കധികം ഗോതമ്പു പ്രെയറികളിൽ കൃഷി ചെയ്യപ്പെടുന്നുണ്ടു്. അതുകൊണ്ടു ഹഡ്സൺ

ഉഠംക്കടൽവഴിയായും പശ്ചിമതീരം വഴിയായും കൊണ്ടു പോകേണ്ടിയിരിക്കുന്നു. നെൽസൻ നദീതടത്തിൽക്കൂടി ഹഡ്സൻ ഉഠംക്കടൽ തീരത്തിലേക്കു് ഒരു തീവണ്ടിപ്പാത ഇതിനുവേണ്ടി പണിചെയ്തിട്ടുണ്ടു്. നദീമുഖത്തു സ്ഥിതിചെയ്യുന്ന നെൽസൻ തുറമുഖം കുറച്ചുകാലം മാത്രമേ ഹിമബാധയില്ലാതെയിരിക്കയുള്ളു. അതു പ്രെയറികളിലെ കൊയ്ത്തുകാലത്താണുതാനും. അതുകൊണ്ടു് ഇക്കാലത്തു പ്രെയറികളിൽനിന്നു ഗോതമ്പു് തീവണ്ടിമാഗ്ഗമായി ഈ തുറമുഖത്തിലേക്കും അവിടെനിന്നു കപ്പൽ കയററി ഹഡ്സൻ ഉഠംക്കടലിൽക്കൂടി അത്ലാന്തിക് സമുദ്രത്തിലേക്കും കൊണ്ടുപോകാൻ സാധിക്കുന്നു. വാസ്തവത്തിൽ ഈ വഴിയിൽക്കൂടി ബ്രിട്ടനിലെ "ലിവർപ്പൂഠം" തുറമുഖത്തിലേക്കുള്ള ദൂരം സെൻറ് ലോറൻസ് വഴിയിൽ കൂടിയുള്ള ദൂരത്തേക്കാഠം 300 നാഴിക കുറവാകുന്നു. പശ്ചിമ പ്രെയറികളിലെ ഗോതമ്പു് "കനഡിയൻ പെസഫിക്ക് റെയിൽവെ" വഴിയായി ശാന്തസമുദ്ര തീരത്തുള്ള വാൻകൊവർ തുറമുഖത്തിലേക്കും അവിടെനിന്നു കപ്പൽ കയററി പനാമാവഴിയായി ബ്രിട്ടനിലേക്കും കൊണ്ടുപോകുന്നു. പ്രെയറികളിൽനിന്നു ഗോതമ്പു് ബ്രിട്ടനിലേക്കു കൊണ്ടുപോകുന്ന ഈ മൂന്നുവഴികളും പടത്തിൽ നോക്കി പ്രത്യേകം മനസ്സിലാക്കേണ്ടതാണു്.

പ്രെയറികഠം കാഷികപ്രദേശമായതുകൊണ്ടു് അവിടെ പട്ടണങ്ങഠം അധികം ഉണ്ടാകാൻ അവകാശമില്ലല്ലൊ. ഉള്ള പട്ടണങ്ങഠംതന്നെ കേവലം ധാന്യശേഖരം ചെയ്യുന്ന കേന്ദ്രങ്ങളാകുന്നു. വിനിപ്പെഗ്ഗ് ആണു് ഏററവും വലിയ പട്ടണം. അവിടെ മൂന്നുലക്ഷം ജനങ്ങളോളമുണ്ടു്. അമ്പതുകൊല്ലങ്ങഠംക്കു മുമ്പു് ഈ പട്ടണത്തിൽ ആയിരം ജനങ്ങഠം തികച്ചുണ്ടായിരുന്നില്ല—അഥവാ, ഇതൊരു കുഗ്രാമം മാത്രമായിരുന്നു. കൽഗാരി, എഡ്മൺണ്ടു്, റെജിന എന്നീ പട്ടണങ്ങഠം ആവിർഭവിച്ചിട്ടു മുപ്പതു കൊല്ലത്തിലധികമായിട്ടില്ല. ഈ പട്ടണങ്ങ

ളിൽകൂടി പോകുന്ന തീവണ്ടിപ്പാതകൾ നോക്കുക. വിന്നിപ്പെഗ്, എട്ടു പാതകൾകൂടിച്ചേരുന്ന ഒരു സ്ഥലമാകുന്നു. ഏററവും വിലപിടിച്ച ഗോതമ്പുനിലങ്ങളുടെ മദ്ധ്യത്തിലാണ് ഈ പട്ടണം സ്ഥിതി ചെയ്യുന്നതു്. കൽഗാരിക്കു ചുററും മേച്ചിൽസ്ഥലങ്ങൾ മാത്രമേയുള്ളു. മററു രണ്ടു പട്ടണങ്ങളും ഗോതമ്പു വയലുകളുടെ ഇടയിൽ തന്നെ കിടക്കുന്നു.

## സെൻറ് ലോറൻസ് തടവും അത്‌ലാന്തിക് തീരപ്രദേശവും

സെൻറ്ലോറൻസ്നദിയുടെ ഇരുഭാഗങ്ങളിലും ഏറി തടാകത്തിന്റേയും ഒണ്ടാരിയൊ തടാകത്തിന്റേയും വടക്കെ തീരത്തുമുള്ള പ്രദേശം ക്യൂബെക്ക്, ഒണ്ടാരിയൊ എന്നീ സംസ്ഥാനങ്ങളിൽ ഉൾപ്പെടുന്നു. അത്‌ലാന്തിക്തീരത്തു കിടക്കുന്ന നോവാസ്കോഷ്യ, ന്യൂബ്രൺസ്വിക്ക്, പ്രിൻസ് എഡ്വേർഡ് എന്നീ സംസ്ഥാനങ്ങളും ഈ പ്രദേശത്തിൽ ഉൾപ്പെടുത്താം. കനഡയിലെ ജനസംഖ്യയിൽ മുക്കാലംശം ഈ പ്രദേശത്താണ് അധിവസിക്കുന്നതു്. എന്നാൽ, പ്രെയറികളിലെപ്പോലെ ഇവിടെ ജനസംഖ്യ ക്രമാതീതമായി വർദ്ധിക്കുന്നില്ല.

സമുദ്രസാമീപ്യമുള്ളതുകൊണ്ടു്, ഇവിടത്തെ കാലാവസ്ഥ പ്രെയറികളിലെ കാലാവസ്ഥയിൽനിന്നു വിഭിന്നമാകുന്നു. എന്നാൽ ശീതളമായ ലാബ്രഡോർ പ്രവാഹത്തിന്റെസാന്നിദ്ധ്യം ഹേതുവായി ശീതകാലത്തു ശൈത്യത്തിന്നു കുറവുണ്ടാകുന്നില്ല. സെൻറ് ലോറൻസ് നദീമുഖം കൊല്ലത്തിൽ നാലഞ്ചു മാസത്തോളം മഞ്ഞു മൂടിയിരിക്കും. അതുകൊണ്ടു അക്കാലങ്ങളിൽ ക്യൂബെക്ക്, മോൺട്രീയൽ എന്നീ തുറമുഖങ്ങൾ ഉപയോഗശൂന്യങ്ങളായിക്കിടക്കുന്നു. എന്നാൽ, അത്‌ലാന്തിക്തീരത്തുള്ള സെൻറ് ജോൺ, ഹാലിഫാക്സ് എന്ന തുറമുഖങ്ങൾ എതുകാലത്തും ഹിമബാധയിൽനിന്നു് രക്ഷപ്പെട്ടവയാണ്.

ഗോതമ്പ്, ബാർലി, യവം, ഉരുളക്കിഴങ്ങു മുതലായവയെല്ലാം ഇവിടെ ധാരാളമായി കൃഷിചെയ്യുന്നു. ശീതമേഖലയിൽ ഉണ്ടാകുന്ന പലജാതി പഴങ്ങളും ഇവിടെ ഉണ്ടാകുന്നുണ്ട്. എന്നാൽ ഈവക കൃഷികളേക്കാഠ എല്ലാം പ്രധാനമായ തൊഴിൽ പാൽവ്യവസായമാകുന്നു. കനഡയിലുള്ള പശുക്കളിലും ചെമ്മരിയാടുകളിലും മുക്കാലംശത്തിൽ കൂടുതൽ ഇവിടെയാണു വളർത്തപ്പെടുന്നതു്. വെണ്ണയും പഴങ്ങളും ബ്രിട്ടനിലേക്കു കയററി അയക്കുന്നു. നോവാസ്കോഷ്യ, ന്യൂ ബ്രൺസ്വിക്ക്, ഒൺടാരിയൊ എന്നീ പ്രദേശങ്ങളിൽ ആപ്പിഠസ് എന്ന വിശേഷതരം പഴങ്ങഠ വളരുന്ന തോട്ടങ്ങളുണ്ട്.

കനഡയിലെ വ്യവസായങ്ങളെല്ലാം ഈ പ്രദേശത്താണ് നടത്തിവരുന്നതു്. കാടുകഠ, തോട്ടങ്ങഠ, ലോഹഖനികഠ, ജലശക്തികഠ എന്നിവയെല്ലാം കനഡയിൽ സമൃദ്ധിയായുള്ളതുകൊണ്ടു കനഡയിൽ പലവ്യവസായങ്ങളും അഭിവൃദ്ധിപ്പെട്ടു വന്നിട്ടുണ്ട്. ഗോതമ്പു പൊടിക്കൽ, മരം ഈൎന്നുമുറിക്കൽ, കടലാസ്സുണ്ടാക്കൽ, എന്നിവയും തുണിവ്യവസായവും, തോൽ വ്യവസായവും, യന്ത്രങ്ങഠ, മോട്ടോർകാറുകഠ, കാഷികോപകരണങ്ങഠ ഇവയുണ്ടാക്കുന്ന വ്യവസായവും ഇവിടെ നടന്നുവരുന്നു. നോവാസ്കോഷ്യയിൽ കല്ക്കരിയുണ്ടെങ്കിലും വ്യവസായങ്ങളുടെ ആവശ്യത്തിന്നു് അതു മതിയാകുന്നില്ല. അതുകൊണ്ടു്, ന്യൂഫൗണ്ട്‌ലണ്ടിൽനിന്നും ഐക്യരാജ്യങ്ങളിൽനിന്നും കൽക്കരി ഇറക്കുമതി ചെയ്യുന്നുണ്ട്. അത്‌ലാന്തിക് തീരപ്രദേശത്തു മീൻപിടുത്തമാണ് ഏററവും പ്രധാനമായ വ്യവസായം.

സെൻറ് ലോറൻസ്സ് നദീമുഖത്തു സ്ഥിതി ചെയ്യുന്ന ക്യൂബക്ക് ഒരു കാലത്തു ധാരാളം ഉപയോഗപ്പെടുത്തിയിരുന്ന തുറമുഖമായിരുന്നു. എന്നാൽ, വലിയ കപ്പലുകഠക്കു നദിയിൽക്കൂടെ "മോൺടിയൽ"വരെ പോകത്തക്കവണ്ണം ഗ

താഗതസൌകര്യം ഏർപ്പെടുത്തിയതോടുകൂടി ക്വൈബെക്കിൻെറ പ്രാധാന്യം ക്ഷയിക്കുവാൻതുടങ്ങി. ഇവിടെ തോൽവ്യവസായവും തുണിവ്യവസായവും നടക്കുന്നു. കനഡയിലെ ഏററവും വലിയ പട്ടണം മോണ്ട്റിയൽ ആകുന്നു. സെൻറ് ലോറൻസ് നദിയിലെ ഒരു ദ്വീപിൽ സ്ഥിതിചെയ്യുന്ന ഈ പട്ടണം, നാനാഭാഗങ്ങളിലേക്കുള്ള ഗതാഗതമാൎഗ്ഗങ്ങളുടെ സംഗമസ്ഥാനമായതുകൊണ്ടു, കനഡയിലെ ഏററവും പ്രധാനമായ പട്ടണമായിത്തീൎന്നിട്ടുണ്ട്. ഒണ്ടാരിയൊ തടാകതീരത്തു സ്ഥിതിചെയ്യുന്ന "ടൊറൊണ്ടൊ"വും അതിൻെറ സ്ഥാനംകൊണ്ടു പ്രാധാന്യം പ്രാപിച്ചിട്ടുണ്ട്. അവിടെ നയാഗ്രാ വെള്ളച്ചാട്ടത്തിൻെറ സഹായംകൊണ്ടു പല വ്യവസായങ്ങളും നടത്തിവരുന്നു. ഇരിമ്പു, തുണി, മോട്ടോർകാർ എന്നീ വ്യവസായങ്ങളാണ പ്രധാനം. കനഡയുടെ തലസ്ഥാനമായ "ഒട്ടാവാ" ഒട്ടാവാ നദീതീരത്തു സ്ഥിതിചെയ്യുന്നു. കാടുകളുടേയും ജലപാതങ്ങളുടേയും സാമീപ്യമുള്ളതുകൊണ്ട് ഇവിടെ അനവധി ഈൎച്ചമില്ലുകളും കടലാസ്സുണ്ടാക്കുന്ന മില്ലുകളുമുണ്ട്.

കനഡ, ലോകത്തിലുള്ള വലിയ വ്യവസായരാജ്യങ്ങളിൽ ഒന്നായിഗ്ഗണിക്കപ്പെട്ടിട്ടുണ്ട്. എന്നാൽ കനഡയിലെ കൃഷിയും വ്യവസായങ്ങളും താരതമ്യപ്പെടുത്തി നോക്കിയാൽ ഇതൊരു കാൎഷികരാജ്യം തന്നെ എന്നു പറയേണ്ടിവരും. കനഡയിൽനിന്നു പുറമേക്കയക്കുന്ന സാധനങ്ങൾ നോക്കുക. അധികം ഭക്ഷണപദാൎത്ഥങ്ങളും അസംസ്കൃതസാധനങ്ങളുമാകുന്നു. കയററുമതികളിൽ കാൽഭാഗംപോലും വ്യവസിതപദാൎത്ഥങ്ങളില്ല. പല വ്യവസിതപദാൎത്ഥങ്ങളും കനഡ ഇറക്കുമതി ചെയ്യുന്നുമുണ്ട്. കനഡയുടെ വിദേശവാണിജ്യം ബ്രിട്ടനും ഐക്യരാജ്യങ്ങളുമായിട്ടാണ നടക്കുന്നതു്.

അദ്ധ്യായം 15

# മെക്സിക്കോ, സെൻട്രൽ അമേരിക്ക, വെസ്റ്റ് ഇൻഡീസ്

## മെക്സിക്കോ.

ഇന്ത്യയുമായി പലവിധം സാമ്യമുള്ള ഒരു രാജ്യമാകുന്നു മെക്സിക്കോ. എന്നാൽ വലുപ്പത്തിൽ ഇന്ത്യയുടെ പകുതി മാത്രമേയുള്ളു. പ്രജാധിപത്യമുള്ള സംയുക്തഭരണമാണ് ഇവിടെ നടപ്പുള്ളതു്.

മെക്സിക്കോവിന്റെ മദ്ധ്യഭാഗം 3,000—9,000 അടി ഉയരമുള്ള പീഠഭൂമിയാകുന്നു. ത്രികോണാകൃതിയിലുള്ള ഈ പീഠഭൂമിയുടെ കിഴക്കും പടിഞ്ഞാറും തെക്കും വടക്കും കിടക്കുന്ന ഓരോ പർവ്വതങ്ങളും, പർവ്വതങ്ങൾക്കപ്പുറം തീരസമതലങ്ങളുമാണുള്ളതു്. ഭൂസ്ഥിതിയിൽ ദക്ഷിണേന്ത്യയോടുള്ള സാമ്യം നോക്കുക. മെക്സിക്കൻ പീഠഭൂമിക്കു ഡെക്കാൻ പീഠഭൂമിയുടെ ഇരട്ടി ഉയരമുണ്ടു്. പീഠഭൂമിയുടെ വടക്കുഭാഗം ഐക്യരാജ്യങ്ങളിലുള്ള റോക്കിപർവ്വതതടത്തിലെ പീഠഭൂമിയിൽ ലയിച്ചുകിടക്കുന്നു. കോസ്റ്റ്റെയിഞ്ച് ലോവർ കാലിഫോർണിയ അർദ്ധദ്വീപിൽ തെക്കോട്ടു തുടർന്നുകിടക്കുന്നതായിക്കാണാം. ഈ അർദ്ധദ്വീപു് മെക്സിക്കോവിൽ ഉൾപ്പെട്ടതാകുന്നു. കാലിഫോർണിയ ഉൾക്കടൽ കാലിഫോർണിയ താഴ്വരയുടെ തെക്കോട്ടു തുടർന്ന ഭാഗം സമുദ്രമഗ്നമായതാണു്.

മെക്സിക്കോ വടക്കുകിഴക്കൻ വാണിജ്യവാതങ്ങളുടെ സഞ്ചാരവീഥിയിൽ കിടക്കുന്നതുകൊണ്ടു കിഴക്കെ തീരത്തിൽ മഴ കൂടുതലായും പീഠഭൂമിയിലും പശ്ചിമതീരത്തിലും മഴ കുറവായുമിരിക്കുന്നു. മഴ അധികവും ഉഷ്ണകാലത്താണു പെയ്യുന്നതു്. പീഠഭൂമിയുടെ വടക്കുപടിഞ്ഞാറെ ഭാഗവും ലോവർ കാലിഫോർണിയയും മഴ നന്നെ കുറഞ്ഞു മരുഭൂസമമായിക്കി

ടക്കുന്നു. ഇന്ത്യയുടെ വടക്കുപടിഞ്ഞാറുള്ള "താർ" മരുഭൂമി ഈ സന്ദർഭത്തിൽ നിങ്ങളുടെ സ്മൃതിപഥത്തിൽ ഉണ്ടായിരിക്കണം.

ഭൂപ്രകൃതിയനുസരിച്ചു മെക്സിക്കോവിനെ മേൽക്കീഴായ 3 പതനങ്ങളായിത്തിരിക്കാം:— 1. തീരസമതലങ്ങൾ. 2. 3,000—6,000 അടി ഉയരത്തിലുള്ള പീഠഭൂമിയുടെ ഭാഗം. 3, 6,000—9,000 അടി ഉയരത്തിലുള്ള ഭാഗം.

ഉഷ്ണമേഖലാകാലാവസ്ഥയുള്ള തീരസമനിലങ്ങളിൽ മഴ ധാരാളമുണ്ട്. അതനുസരിച്ച് അവിടെ പനവർഗ്ഗത്തിൽപ്പെട്ട വൃക്ഷങ്ങളും റബ്ബർ ചെടികളും മഹാഗണിവൃക്ഷങ്ങളും കാണപ്പെടുന്നു. നേന്ത്രവാഴ, പരുത്തി, കാപ്പി, കരിമ്പ് ഇവ കൃഷി ചെയ്തുണ്ടാക്കുകയും ചെയ്യുന്നു.

പീഠഭൂമിയുടെ 3,000—6,000 അടി ഉയരമുള്ള ഭാഗങ്ങളിൽ ശീതോഷ്ണമേഖലകാലാവസ്ഥയാകുന്നു. ഇവിടെ ഗോതമ്പ്, ചോളം, പുകയില ഇവ കൃഷിചെയ്യുന്നു. ഇവിടെയുള്ള പുൽപ്രദേശങ്ങളിൽ ആടുമാടുകളേയും കുതിരകളേയും വളർത്തുന്നു.

ശീതമേഖലാകാലാവസ്ഥയുള്ള 6,000—9,000 അടി ഉയരത്തിലുള്ള ഭാഗത്താണ ജനങ്ങൾ ഏററവും അധികം തിങ്ങിപ്പാർക്കുന്നതു്. ഓക്ക്മരങ്ങളും, പയിൻമരങ്ങളുമാണ് ഇവിടെ പ്രധാനമായി കാണുന്ന വൃക്ഷങ്ങൾ. ഗോതമ്പ്, ഉരുളക്കിഴങ്ങു മുതലായതു് ഇവിടെ കൃഷിചെയ്യുന്നു. ഈ പ്രദേശത്തുനിന്നു മേല്പോട്ടുള്ള ഭാഗം ശൈത്യാധിക്യം നിമിത്തം അധിവാസയോഗ്യമല്ല.

റോക്കി പർവ്വതതടംപോലെ മെക്സിക്കൊ ലോഹസമ്പത്തുള്ള പ്രദേശമാകുന്നു. അതുകൊണ്ടു ജനങ്ങളുടെ മുഖ്യതൊഴിൽ ലോഹഖനനം തന്നെയാണ്. ഇവിടുത്തെ ലോഹസമ്പത്താണല്ലൊ പൂർവ്വകാലത്തിൽ സ്പെയിൻകാരെ ഇങ്ങോട്ടാകർഷിച്ചതു്. ഇവിടെ സർവ്വപ്രധാനമായിക്കാണപ്പെടുന്ന ലോഹങ്ങൾ

വെള്ളിയും ചെമ്പുമാകുന്നു. ലോകത്തിൽ ആകെ ഉണ്ടാകുന്ന വെള്ളിയിൽ പകുതിയോളം മെക്ക്സിക്കോവിൽനിന്നു കിട്ടുന്നതാണു്: ഇതുകൂടാതെ പെട്രോളിയവും ഇവിടെ ധാരാളമുണ്ടു്. ഈ ലോഹഖനികളെല്ലാം പീഠഭൂമിയിലും പർവ്വതപാർശ്വങ്ങളിലുമാണു കണ്ടുവരുന്നതു്.

പീഠഭൂമിയിൽ സ്ഥിതിചെയ്യുന്ന "മെക്സിക്കോ സിററി" എന്ന തലസ്ഥാനനഗരവും, മെക്സിക്കോ ഉൾക്കടൽ തീരത്തുള്ള "വീറാക്രൂസ്സ്" എന്ന തുറമുഖവുമാണു് ഈ രാജ്യത്തിലെ പ്രധാന പട്ടണങ്ങൾ.

## സെൻട്രൽ അമേരിക്ക

മെക്ക്സിക്കൊ മുതൽ തെക്കെ അമേരിക്കവരെ നീണ്ടുകിടക്കുന്ന വീതികുറഞ്ഞ പ്രദേശമാകുന്നു സെൻട്രൽ അമേരിക്ക. ഈ പ്രദേശത്തിൽ പ്രജാധിപത്യമുള്ള രാജ്യങ്ങളും "ഹോണ്ടുറാസ്സ്" എന്ന ബ്രിട്ടീഷ് കോളനിയും ഉൾപ്പെടുന്നു.

ഈ പ്രദേശത്തിൽ, മെക്ക്സിക്കോവിലെപ്പോലെ, അധികഭാഗം പർവ്വതങ്ങളും സമുദ്രതീരങ്ങളിൽ സമനിലങ്ങളുമാണുള്ളതു്. പർവ്വതങ്ങളിൽ ചിലതു അഗ്നിപർവ്വതങ്ങളാണു്. ഇവിടെ ഭൂമികുലുക്കവും ഇടയ്ക്കുണ്ടാകാറുണ്ടു്. തീരസമനിലങ്ങളിൽ മഴ ധാരാളമുണ്ടെങ്കിലും, ജീവിതം ആരോഗ്യകരമല്ല. ഉഷ്ണാധിക്യം നിമിത്തം ഉപദ്രവിക്കുന്ന വിഷകരങ്ങളായ ചില പ്രാണികൾ അവിടെഉണ്ടു്. ഉഷ്ണം കുറഞ്ഞ ഉന്നതതടങ്ങൾ അധിവാസയോഗ്യങ്ങളാണു. അവിടെയാണു ജനങ്ങൾ അധികം പാർക്കുന്നതും. കരിമ്പു്, പരുത്തി, നേന്ത്രവാഴ, തെങ്ങു് മുതലായവ തീരങ്ങളിലും, കാപ്പി മലഞ്ചെരിവുകളിലും കൃഷിചെയ്യുന്നു.

വടക്കെഅമേരിക്കയുടേയും, തെക്കെഅമേരിക്കയുടേയും ഏററവും വീതികുറഞ്ഞഭാഗമായ പനാമാ കരയിടുക്കുനോക്കുക.

ഈ കരയിടുക്കിൽകൂടി വെട്ടീട്ടുള്ള "പനാമാ തോടു" എത്രയും വിസ്മയനീയമായ ഒരു മരാമത്താകുന്നു. 1904_ൽ ഐക്യരാജ്യഗവമ്മേണ്ടു പനാമാ ഗവമ്മേണ്ടിൻെറ പക്കൽനിന്നു അത്ലാന്തിൿ തീരം മുതൽ ശാന്തസമുദ്രതീരംവരെ 10 നാഴിക വീതിയിലുള്ള സ്ഥലം വിലക്കുവാങ്ങി അതിൽ കൂടിയാണു് ഐക്യരാജ്യഗവമ്മേണ്ടു് ഈ തോടു വെട്ടീട്ടുള്ളതു്. തോടിന്നു 50നാഴികയോളമേ നീളമുള്ളുവെങ്കിലും വഴിക്കു് മലംപ്രദേശങ്ങളുള്ളതുകൊണ്ടു് ഇതു വെട്ടുന്നതിന്നു് അത്യദ്ധ്വാനവും വളരെ പണച്ചിലവും വേണ്ടിവന്നിട്ടുണ്ടു്. ഈ തോട്ടിൽ പകുതിഭാഗം ഒരു ക്രിത്രിമതടാകമാകുന്നു. ഇവിടെയുള്ള നദിയിൽ അണകെട്ടിനിത്തീട്ടാണു് ഈ തടാകം നിമ്മിച്ചിട്ടുള്ളതു്. തോട്ടിൽകൂടി ഉയന്നഭാഗത്തേക്കു കപ്പലുകൾ കയററുന്നതും അപ്പുറത്തേക്കിറക്കുന്നതും അത്ഭുതകരമായ ചില ക്രിത്രിമതടാകങ്ങളിൽ കൂടിയാണു്. ഈ ക്രിത്രിമതടാകങ്ങൾക്കു ലോക്ക്സ്സ് എന്നു പേർ പറയും.

1914_ൽ പനാമാതോടു തുറന്നതോടുകൂടി നാവികപഥങ്ങളുടെ പ്രാധാന്യത്തിന്നു വലിയ വ്യത്യാസം വന്നിട്ടുണ്ടു്. രണ്ടമേരിക്കയുടേയും പൂവ്വപശ്ചിമതീരങ്ങൾ തമ്മിലുള്ള ദൂരം ചുരുങ്ങിയിരിക്കുന്നു. പശ്ചിമയൂറോപ്യൻ തുറമുഖങ്ങളും പശ്ചിമ അമേരിക്കൻ തുറമുഖങ്ങളും തമ്മിലുള്ള ദൂരവും 6,000 നാഴികയോളം കുറഞ്ഞിട്ടുണ്ടു്. അമേരിക്കയിലെ കിഴക്കൻ തുറമുഖങ്ങളിൽനിന്നു ജപ്പാനിലേക്കും ചൈനയിലേക്കുമുള്ള ദൂരം കുറഞ്ഞതു നോക്കുക. അതുപോലെ ഇംഗ്ലണ്ടിൽനിന്നു ന്യൂസീലണ്ടിലേക്കുള്ള ദൂരവും കുറഞ്ഞിരിക്കുന്നു. ഐക്യരാജ്യങ്ങൾക്കു കിഴക്കും പടിഞ്ഞാറും തീരങ്ങളിലുള്ള നാവികസൈന്യങ്ങളെ ആവശ്യമുള്ളപ്പോൾ സംയോജിപ്പിക്കുന്നതിന്നും ഈ തോടു സൌകയ്യം നൽകുന്നുണ്ടു്.

ഈ തോടു ഐക്യരാജ്യഗവമ്മേണ്ടിൻെറ അധീനത്തിലാണെങ്കിലും, എല്ലാ രാജ്യങ്ങളിലെ കപ്പലുകൾക്കും ഗതാഗ

ത്തിന്നുപയോഗിക്കുവാൻ വിരോധമില്ല. 1922-ൽ ആകെ 5,000കപ്പലുകൾ ഈ തോട്ടിൽക്കൂടി ഗതാഗതം ചെയ്തിട്ടുള്ള തിൽ അധികവും അമേരിക്കൻ കപ്പലുകളും ബ്രിട്ടീഷ് കപ്പലു കളുമാണ്.

## വെസ്റ്റ് ഇൻഡീസ്സ്

വെസ്റ്റ് ഇൻഡീസ്സ് എന്ന പേരിന്റെ ആഗമം നിങ്ങൾ ക്കറിയാമല്ലോ. ഈ ദ്വീപസമൂഹത്തിൽ, ക്യൂബ, ഹെയിററി, പോർട്ടൊറിക്കൊ, ജമൈക്ക എന്നീ നാലു വലിയ ദ്വീപുക ളും ഉൾപ്പെടുന്നു. ഇവയെല്ലാം ഉഷ്ണമേഖലയിൽ വടക്കുകിഴക്ക ൻവാണിജ്യവാതങ്ങളുടെസഞ്ചാരവീഥിയിൽക്കിടക്കുന്നതുകൊ ണ്ടു നല്ല മഴയുള്ള പ്രദേശങ്ങളാകുന്നു. ദ്വീപുകളായതുകൊണ്ടു സമുദ്രസാമീപ്യമുണ്ടാകയും ശീതോഷ്ണസ്ഥിതികൾ ക്രമീകരിക്ക പ്പെടുകയും ചെയ്യുന്നു. കരിമ്പ്, കാപ്പി, പുകയില, നേന്ത്ര വാഴ മുതലായവയാണ് ഈ ദ്വീപുകളിൽ എല്ലാം പൊതുവാ യി കൃഷിചെയ്യുന്ന സാധനങ്ങൾ. ഈ ദ്വീപുകളിൽ ചിലതു സ്വാതന്ത്ര്യങ്ങളും, ചിലതു ഐക്യരാജ്യങ്ങളുടെ അധീനത്തിലു ള്ളവയും, ചിലതു ബ്രിട്ടന്റെ അധീനത്തിലുള്ളവയുമാണ്.

ഇവയിൽ ഏററവും വലിയ ദ്വീപു ക്യൂബയാകുന്നു. ഇ തൊരു സ്വാതന്ത്ര്യരാജ്യമാണെങ്കിലും ഐക്യരാജ്യങ്ങളുടെ മേൽ നോട്ടം ഉള്ളതുകൊണ്ടു ഇവിടത്തെ കൃഷിവ്യവസായങ്ങൾ ക്ര മാതീതമായി പോഷിക്കപ്പെട്ടിട്ടുണ്ടു്. കരിമ്പും പുകയിലയു മാണ് ഇവിടത്തെ പ്രധാനകൃഷികൾ. ലോകത്തിൽ ആകെ ഉണ്ടാകുന്ന കരിമ്പിൻ പഞ്ചസാരയിൽ മൂന്നിലൊരുഭാഗം ക്യൂ ബയിലാണുണ്ടാകുന്നതു്. ഇതെല്ലാം ഐക്യരാജ്യങ്ങളിലേക്കു് കയററി അയക്കുകയുംചെയ്യുന്നു. ഈ ദ്വീപിന്റെ തലസ്ഥാനം പുകയിലക്കും ചുരുട്ടിന്നും പ്രസിദ്ധിനേടിയ "ഹവാന"യാകു ന്നു. ഹെയിററി ഒരു നീഗ്രോരാജ്യമാണ്; അതുകൊണ്ടു് യാ തൊരഭിവൃദ്ധിയും പ്രാപിച്ചിട്ടില്ല. പോർട്ടൊറിക്കൊ ഐ

ക്യരാജ്യങ്ങളുടെ അധീനത്തിലാകുന്നു. ഇവിടെനിന്നു് പ്രധാനമായി കയററി അയക്കുന്നതു് പഞ്ചസാരയും, പുകയിലയും, കാപ്പിയുമാണു്. ജമൈക്ക ബ്രിട്ടന്റെ അധീനത്തിലുള്ള ഒരു ദ്വീപാകുന്നു. ഇവിടേയും കരിമ്പിൻ പഞ്ചസാരതന്നെ പ്രധാനം. ചെറിയ ദ്വീപുകളിൽ മിക്കതും ബ്രിട്ടീഷു് സാമ്രാജ്യത്തിലുൾപ്പെട്ടതാകുന്നു. ഇതുകളിലെല്ലാം പൊതുവായി മററ ദ്വീപുകളിലെപ്പോലെ കരിമ്പുകൃഷിയാണു പ്രധാനം. എന്നാൽ "ട്രിനിഡാഡു്"എന്ന ദ്വീപിൽ അടുത്ത കാലത്തു ധാരാളം പെട്രോളിയം കിട്ടുവാൻ തുടങ്ങീട്ടുണ്ടു്. ഈ ചെറിയ ദ്വീപിൽനിന്നു് ഒരു കൊല്ലത്തിൽ കലമേനിക്ക പത്തുകോടി ഗാലൻ പെട്രോളിയം എടുക്കുവാൻ സാധിക്കുന്നുണ്ടു്.

## അദ്ധ്യായം 16.

# ഗതാഗതമാർഗ്ഗങ്ങൾ

പ്രകൃത്യാ സമ്പൽ സമൃദ്ധമായ കനഡയുടേയും ഐക്യരാജ്യങ്ങളുടേയും അനന്യസാധാരണമായ അഭിവൃദ്ധിക്കെല്ലാം അടിസ്ഥാനമായിക്കിടക്കുന്നതു് അവിടെയുള്ള ഗതാഗതമാർഗ്ഗങ്ങളാകുന്നു. സെൻറ് ലോറൻസ് നദിയും അതിനോടനുബന്ധിച്ചുകിടക്കുന്ന തടാകങ്ങളും, മിസ്സിസിപ്പീനദിയും അതിന്റെ പോഷകനദികളും, പനാമാ മുതലായ തോടുകളും, അനവധി തീവണ്ടിപ്പാതകളുമാണു പ്രധാന ഗതാഗതമാർഗ്ഗങ്ങൾ.

സെൻറ് ലോറൻസ്സ് നദിയിൽക്കൂടെ മഹാ തടാകങ്ങളുടെ പടിഞ്ഞാറെ അററത്തുള്ള സുപ്പീരിയർ തടാകത്തിന്റെ പടിഞ്ഞാറെ തീരംവരെ ചെറിയ കപ്പലുകൾക്കു സഞ്ചരിക്കാം. ഇടക്കു വെള്ളച്ചാട്ടങ്ങളിൽ വഴിച്ചുരുക്കാനും, ജലപാതങ്ങളുടെ ശല്യം കൂടാതിരിപ്പാനും കനാലുകൾ (വലിയ തോടുകൾ) വെ

ട്ടിട്ടുണ്ട്. "വെല്ലെൻഡ്കനാൽ", "സൂകനാൽ", "എറീകനാൽ" എന്നിവയാണു പ്രധാന തോടുകൾ. ഇതിൽ എറീകനാൽ, തടാകങ്ങളിൽ കൂടിയുള്ള യാത്ര ന്യൂയോർക്കിലേക്കു തുടരുവാൻ സൌകര്യപ്പെടുത്തുന്നു. ഈ കനാൽ അധികം ഉപയോഗപ്പെടുന്നതു് സെൻറ് ലോറൻസ്സ് നദീമുഖം മോൺട്രിയൽവരെ ഹിമബാധിതമായിരിക്കുന്ന കാലത്താണ്. ഈ നദീതടാകമാർഗ്ഗത്തിൽ സ്ഥിതി ചെയ്യുന്ന പ്രധാന പട്ടണങ്ങൾ ഏതെല്ലാമെന്നു പടത്തിൽ നോക്കി മനസ്സിലാക്കുക. ഈ മാർഗ്ഗത്തിൽ കൂടി കൊണ്ടുപോകുന്ന കച്ചവടസ്സാമാനങ്ങൾ പ്രധാനമായി ഗോതമ്പ്, ഇരിമ്പു, കൽക്കരി, മരം ഇവയാണെന്നു് ഓർമ്മവെക്കുകയും വേണം.

സെൻറ് ലോറൻസ്സ് വഴി കിഴക്കു-പടിഞ്ഞാറും മിസ്സിസിപ്പിവഴി തെക്കു-വടക്കുമായിട്ടാണു കിടക്കുന്നതു്. മിസ്സിസിപ്പി സെൻറ് പോൾവരേയും, മിസ്സോറി റോക്കിയുടെ അടിവാരം വരേയും, ഓഹിയൊ പിററ്സ്ബർഗ്‌വരേയും ഗതാഗത സൌകര്യമുള്ളവയാകുന്നു. ഈ നദികളിൽക്കൂടി പോകുന്നതായാൽ വൻകരയിൽ എത്ര കണ്ടു ഉള്ളിലേക്കു പ്രവേശിക്കാമെന്നു പടത്തിൽ നോക്കി ഗ്രഹിക്കുക. പനാമാ തോടിന്റെ സൌകര്യത്തേയും പ്രാധാന്യത്തേയും പററി കഴിഞ്ഞ അദ്ധ്യായത്തിൽ വിവരിച്ചിട്ടുണ്ടല്ലൊ.

തീവണ്ടിപ്പാതകൾ കണക്കിലധികം ഉപയോഗത്തിൽ വന്നിട്ടുള്ള ഒരു രാജ്യമാകുന്നു വടക്കെ അമേരിക്ക. ഇവിടെയുള്ളേടത്തോളം തീവണ്ടിപ്പാതകൾ ലോകത്തിൽ മറെറവിടേയെങ്കിലുമുണ്ടോ എന്നു സംശയമാണ്. പൂർവ്വ പശ്ചിമതീരങ്ങളിലുള്ള തുറമുഖങ്ങളെ കൂട്ടിയോജിപ്പിക്കുന്നതായ അനവധി തീവണ്ടിപ്പാതകൾ കിഴക്കുപടിഞ്ഞാററായി വിലങ്ങനെപ്പോകുന്നു. ഇതു കൂടാതെ തെക്കോട്ടും വടക്കോട്ടും പോകുന്ന പാതകളുണ്ട്. കനഡിയൻ പെസഫിക് റെയിൽവെ, കനഡിയൻ നാഷനൽ റെയിൽവെ, യൂണിയൻ ആൻഡ് സെൻട്രൽ പെ

സഫിക് റെയിൽവെ, സതേൺ റെയിൽവെ മുതലായ വലിയ തീവണ്ടിപ്പാതകൾ എവിടെനിന്നു പുറപ്പെട്ട എവിടെ അവസാനിക്കുന്നു എന്നും, ആ വഴിക്കു ഏതെല്ലാം പട്ടണങ്ങളിൽക്കൂടി കടന്നു പോകുന്നു എന്നും മററും പടത്തിൽ നോക്കി അറിയേണ്ടതാണ്.

തീവണ്ടിപ്പാതകളുടെ വിപുലതതന്നെ അവയുടെ പ്രാധാന്യത്തെ പ്രത്യക്ഷമാക്കുന്നു. കാർഷിക പ്രദേശത്തേയും വ്യവസായിക പ്രദേശത്തേയും, കാട്ടുപ്രദേശത്തേയും സംയോജിപ്പിക്കുന്നവയാണ് ഈ പാതകളെല്ലാം. ജലമാർഗ്ഗങ്ങളേക്കാൾ തീവണ്ടി മാർഗ്ഗങ്ങൾ കൂടുതലായി ഉപയോഗിക്കാൻ തുടങ്ങിയ ഹേതുവായി, ജലമാർഗ്ഗങ്ങൾ, പ്രത്യേകിച്ചു മിസ്സിസിപ്പീ മാർഗ്ഗങ്ങൾ ക്ഷയിക്കുവാനും തുടങ്ങീട്ടുണ്ട്.

—— ററ ——

വി. വി. പ്രസ്സ്, തിരുവിതാംകൂർ.